** ശ്രീകൃഷ്ണചരിതം മണിപ്രവാളം **

.......................................................

(ശ്രീ കുഞ്ചൻ നമ്പ്യാർ വിരചിതം )

-------------------------------------------------

* ഓം ശ്രീ കൃഷ്ണ പരമാത്മനേ നമ:*

-------------------------------------

ശ്രീ വെങ്കടേശനും, ശ്രീജഗന്നാഥനും,
ശ്രീവിത്തോബാവും, ശ്രീഗുരുവായൂരപ്പനും,
ശ്രീകൃഷ്ണനും, ആയി വിളങ്ങുന്ന ഉണ്ണികൃഷ്ണൻെറ
ലീലാവിനോദങ്ങളെ വർണ്ണിക്കുന്നതും,
മലയാളത്തിലെ മണിപ്രവാളശൈലിയിൽ
വിരചിച്ചതും ആയതാണ് ഈ കവിതാരത്നം .

ശ്രീ കുഞ്ചൻ നമ്പ്യാർ മണിയും (മുത്ത് = Pearl = സംസ്കൃതം),
പ്രവാളമും (പവിഴം = Coral = മലയാളം) ചേർത്തി തൊടുത്തു,
അതിൽ ഭക്തിയും, മുക്തിയും, വിഭക്തിയും,
വാത്സ്യവും, പ്രേമവും, രക്ഷയും, ശിക്ഷയും,

എല്ലാം  ഭംഗിയായി ചേർത്ത് രചിച്ചതാണ് ഈ കാവ്യം.

..............................................

## ഒന്നാം സർഗ്ഗം

---------------------

## ശ്രീ കൃഷ്ണാവതാരം

---------------------------

ഗണപതി ഭഗവാനും അബ്ജയോനി-
പ്രണയിനിയാകിയ ദേവി വാണിതാനും
ഗുണനിധി ഗുരുനാഥനും സദാ മേ
തുണയരുളീടുക കാവ്യബന്ധനാർത്ഥം .        1 : 1

പുരഹരനമലൻ മുരാരി ദേവൻ
പുരമുരശാസനസൂനുഭൂതനാഥൻ
ധാരണിസുരമഹാജനങ്ങളും മേ
വരമരുളിടുക വാഞ്ഛിതാനുകൂലം        1 : 2

മധുരിപു ചരിതം മനോഭിരാമം
മധുരപദാകലിതം മണിപ്രവാളം
മതികമല വികാസ ഹേതുഭൂതം
കതിപയ സർഗ്ഗമിതം കരോമി കാവ്യം        1 : 3

ദുരിത നിധികളായ ദാനവാനാം

ഭരമതി ദുസ്സഹമാകയാലൊരുന്നാൾ
ധരണി ഭഗവതി വിരിഞ്ചലോകേ
വിരവോടുചെന്നു വണങ്ങിനിന്നു ചൊന്നാൾ 1 : 4

" സരസിജഭവ! ദേവ! പാഹി പാഹി
ത്വരിതതരം കരുണാനിധേ! നമസ്തേ
പരവശതരയയാം ധരണി ഞാനെ-
ന്നറിക ഭവാനഖില പ്രപഞ്ചബന്ധൌ. " 1 : 5

" അമരമുനി മഹാസഭാന്തരാളേ
കിമപി മയം ച വിനാ നിതംബിനീനാം
വചന മുചിതമല്ല മല്ലയോനേ !
സൂചിര വിഷാദവശേന വേണ്ടിവന്നു " 1 : 6

" അനുചിതമിദമെൻകിലും മഹാത്മൻ
കനിവൊടു ഹന്തഭവാൻ ക്ഷമിക്കവേണം
മലകളിളകിലും മാഹാജനാനാം
മനമിളകാ ചപലോക്തി കേൾകിലും കേൾ " 1 : 7

" അസുരഭടജനം മനുഷ്യഭാവം
പ്രസഭമിയനന്നിഹ കoസസാരഭ്രതം
അവനുടയ പടജ്ജനം ച ഘോരം
ശിവശിവ! പൂർണ്ണമതായി മൽപ്രദേശെ " 1 : 8

" ദ്വിജവരയ ജനാദി കർമ്മമെല്ലാം
ഭുജബലശാലി ശഠൻ മുടക്കുവാനായ്
അന്നദിവസമവൻ ബഹുപ്രകാരം
ദനുജകുലാനി നിയോജയാഞ്ചകാര " 1 : 9

" പശുകുലഹരണം, പതിവ്രതാനം
ഭൃശതര ദൂഷണ, മഗ്രഹാരനാശം
ഇതി ബഹുവിധ ദുഷ്ടകർമ്മ മിപ്പോ-
ളതിശയപാപി ജനങ്ങളാരഭന്ത. " 1 : 10

" ഇടിയൊടു പടവെട്ടുമട്ടഹാസം
കടുകരദുസ്സഹകത്ഥനാദിവാക്കും
കടിലകചരിതങ്ങും നിനച്ചാൽ
ഝടിതിനടുങ്ങുമശേഷജീവലോകം ". 1 : 11

" ഗിരികളടവിയും മരങ്ങളും മേ
തരളതിമിംഗലമാഴിചക്രമേഴും
ഇവ പലതുമെനിക്കു ഭാരമല്ലോ,
ശിവശിവ! ദുര്ജ്ജനഭാരമേവ ഭാരം. " 1 : 12

" പടഹഘടഘടായിതം മുഴക്കി-
പ്പടകളിടൻഞ്ഞു നടക്കുമദ്ദശായാം

ഇടിപൊടി തകരും ധരാവിഭാഗേ
പൊടിപടലത്തിലൊളിച്ചു ഭാനുബിംബം ". 1 : 13

" അവരുടെ പടയും പരാക്രമം കൊ-
ണ്ടഖിലനിലിൻബ ബലം വശംകെടുന്നൂ .
അവനിപതികളെന്നുഭാവമാത്രം
ഭുവനവിനാശ കഠോരകശ്മലാനാം ". 1 : 14

" മമ ഭയമഖിലലം ശമിപ്പതിന്നായ്
കിമപി തുണച്ചരുളേണമബ്ജയോനേ,
സമവിഷമദശാവിശേഷമെല്ലാ-
മമലമതേ, ധരിയാതിരിക്കുമോ നീ. " 1 : 15

ഇതി വസുമതി ത്ൻെറ വാക്കുകേട്ട-
ങ്ങതികരുണാകുലനാം വിരിഞ്ചനപ്പോൾ
സ്മിതമധുരതരാക്ഷരം ബഭാഷേ
" മതിമതി താപമെടോ മഹാനുഭാവേ.". 1 : 16

" പരമപുരുഷനാം പയോധിശായീ
പരചിദനാകുലമൂർത്തി പത്മനാഭൻ
പരിചൊടുപരിതാപശാന്തയേ തേ
വരമരുളീട്ടു, മവൻ നമുക്കുദൈവം.". 1 : 17

" അവനവനി നിനക്കു ജീവനാഥൻ
ഭുവനജനാർത്തിഹരൻ ഭുജംഗശായീ
അവനുടെ നികടേ ഗമിക്കെടോ നാ-
മവശത തീരുമവൻെറ സന്നിധാനാൽ."          1 : 18

" അമരപതിയുംമിന്ദുചൂഡനും മ-
ററമരജനങ്ങളുമാസ്ഥയോടു ഞാനും
അനലനനിലനും  വസുക്കളെട്ടും
പുനരുപദേവകളും ഗമിക്കവേണം ".          1 : 19

" പരിചൊടുബത  പാൽക്കടൽക്കുമദ്ധ്യേ
പരമുരഗപ്പെരുമാളെ  മെത്തയാക്കി
പരമസുഖരസേന പള്ളികൊള്ളും
പരമപുമാനെ വണങ്ങുവാൻ നടപ്പിൻ "          1 : 20

" അവനുടെ കൃപകൊണ്ടു സൃഷ്ടികർത്താ-
വഹമിതി  ഭാവമെനിക്കുരത്നഗർഭേ!
അവനുടെ ചരണാംബുജങ്ങളെന്യേ
ശിവനുമെനിക്കുമൊരാശ്രയ-- നമന്യേ".          1 : 21

ഇതി മുഹുരരുൾ ചെയ്തു പത്മജന്മാ--
വതിജവമോടെഴുന്നേറ്റു പത്മപീഠാൽ
അമരപതികളോടുമൂഴിയോടും

സമമഥ യാത്ര തുടങ്ങി ഭംഗിയോടെ. 1 : 22

വിരവൊടു കലശാംബുരാശിതീരേ
സുരപതിയും വിധിയും മഹാസമൂഹം
ത്വരിതതരമണഞ്ഞു ഭക്തിയോടേ
മുരരിപുതൻ ചരിതം സ്തുതിച്ചുചൊന്നാർ. 1 : 23

" നളിനനയന! ഹേ ഹരേ! നമസ്തേ
നരകരിപോ ! കരുണാംബുധേ! നമസ്തേ
ജയ ജയ ജഗതീപതേ! നമസ്തേ
ജലധരചാരുതരാകൃതേ ! നമസ്തേ." 1 : 24

" ജഗദുദയ വിനാശകാരണണൻ നീ
ജനപരിപാലന ശീലനായതും നീ
അജനമലനനന്തനായതും നീ
സുജനവിചിത്ര ചരിത്രനായതും നീ.". 1 : 25

" സഗുണനഗുണനേകനായതും നീ
സകലചരാചരജീവനായതും നീ
സകളനപി ച നിഷ്ക്കളൻ ഹരേ! നീ
സകലപതേ! കമലാപതേ! നമസ്തേ." 1 : 26

" പ്രകൃതിപുരുഷനാം ഭവാനനന്തൻ

പ്രകടയതി പ്രഥമം പ്രപഞ്ചമെല്ലാം
പ്രകൃതി ജനനി മായയായ ദേവി
വിപുലതരഭ്രമമീദൃശം വിധത്തേ.". 1 : 27

" ഒരുവനതിധനൻ പരൻ ദരിദ്രൻ
പരനതികർക്കശനന്യനത്യുദാരൻ
ഇതി പലവിധഭാവഹേതുഭൂതൻ
ദിതിജവിനാശനനാദി കേശവൻ നീ. ". 1 : 28

" പൃഥുതരമൊരു മത്സമായതും നീ
പ്രഥിതമഹാബല കൂർമ്മമായതും നീ
കഠിനതരവരാഹമായതും നീ
കടുതരഘോരനൃസിംഹമായതും നീ.". 1 : 29

" പുനരൊരുവടുവേഷനായതും നീ
മനുജവരാന്തകരാനനായതും നീ
ദശമുഖരിപുരാമനായതും നീ
വിശദമഹോ കരുണാനിധേ നമസ്തേ." 1 : 30

" നരകമഥന ! നാഥ ! ദീനബന്ധോ !
വിരവൊടു പാലയ വിശ്വനായകാ ! നീ
ധരണിയുടെ ഭാരം നിരാകരിപ്പാൻ
കരുണ ഭവിച്ചരുളേണമന്തരംഗേ .". 1 : 31

ഇതി നതിവചനങ്ങളോതി നിന്നാ-
രതിഘനഭക്തി വിശുദ്ധരാം സുരന്മാർ
അതു സമയമുദാരമേഘനാദ-
പ്രതിനിധിയാമശരീരിവാക്കുമാസീൽ. 1 : 32

ഗഗനവചനതത്ത്വമങ്ങറിഞ്ഞാ --
നമലസമാധിസമേതനാം വിരിഞ്ചൻ.
മധുമഥനനിയോഗമാകവേതാൻ
മധുരമുവാചമുദാ മഹാസഭായാം. 1 : 33

" അനിമിഷവരരേ! ധരിച്ചുകൊൾവിൻ
കനിവൊട്ടു കൈടഭവൈരിതൻ നിയോഗം
അവനവനിതലേ സമുത്ഭവിക്കും
ഭുവനപതിർവ്വസുദേവപപുത്രഭാവാൽ." 1 : 34

"ഉരഗവരനനന്തനും ജനിക്കും
മുരരിപുതന്നുടെ പൂർവ്വജത്വമോടെ
അവരുടെ പരിവാര പൌരുഷാർത്ഥം
യദുകുലധാമനി നിങ്ങളും ജനിപ്പിൻ.". 1 : 35

" ഭുവനജനനിയായ മായതാനും
ഭുവിജനനേ കനിവോടൊരുമ്പെടുന്നു

സുരതരുണികളും ധരാതലേ ചെ --
ന്നുരുതരസൌഭഗമുത്ഭവിക്കവേണം.". 1 : 36

" വസുമതിയുടെ ഭാരമാശു തീർപ്പാൻ
വിരവൊട്ടുടൻ തുടരുന്ന വാസുദേവൻ
അസുവിനു സമയായ ധാത്രി തൻെറ
വ്യസനമഹോ ഭഗവാൻ സഹിക്കുമോ താൻ.". 1 : 37

ഇതി വിധിവചനങ്ങൾ കേട്ടനേരം
മതിതളിരിൽക്കലരും പ്രമോദമോടെ
ക്ഷിതിയുമതി കുതൂഹലം മറഞ്ഞാ-
ളമരജനങ്ങളുമഞ്ജസാഗമിച്ചാർ. 1 : 38

തദനു ച മധുരാപുരേ വിളങ്ങും
മുദിത മഹാമതിയായ ശൂരപുത്രൻ
ഗുണനിധി വസുദേവയാദവേന്ദ്രൻ
പ്രണയിനി ദേവകിയെസ്സുഖേനവേട്ടാൻ. 1 : 39

നവജലധരചാരുവേണിയാളാ--
മവളുടെ യഗ്രജനുഗ്രസേനപുത്രൻ
പൃഥുതരഭുജശാലി ഭോജരാജൻ
പ്രഥിത മഹാജനകമ്പകാരി കംസൻ. 1 : 40

അവനതികുതുകീ രഥംകരേറി
കനിവവൊട്ടു ദമ്പതിമാർക്കു തേർതെളിപ്പാൻ
യുവതിധനമനേകമാനതേരും
കുതിരയുമാനകദുന്ദുഭിക്കു നൽകി. 1 : 41

പടുപടഹരവങ്ങളാലവട്ടം
കുട തഴ ചാമരമാദി രാജചിഹ്നം
പടകളുമിടകൂടി ശുദ്ധഘോഷം
ഝടിതി നടന്നു തുടങ്ങി ഭംഗിയോടേ, 1 : 42

അതുപൊഴുതശരീരി വാക്യഘോഷം
വിതത ഭയങ്കരമംബരേഭവിച്ചു
" ഇവളുടെ സുതനഷ്ടമൻ ഭവാനെ--
ജ്ഝടിതി വധിക്കുമറിഞ്ഞുകൊൾക കംസ." 1 : 43

അതു വിരവൊടു കേട്ടു രുഷ്ടനായാ--
നതുലപരാക്രമശാലി ഭോജരാജൻ
ഭഗിനിയുടെ കചം പിടിച്ചിഴച്ചാ--
നസിലതകൊണ്ടഥ വെട്ടുവാൻ തുടർന്നാൻ. 1 : 44

ശുഭമതി വസുദേവനേവമപ്പോ--
ളുഭയമിരന്നു വണങ്ങിനിന്നു ചൊന്നാൻ,
" അരുതരുതു വധൂവധം മഹാത്മൻ !

ദുരിതമകപ്പെട്ടുമിപ്രകാരമായാൽ.". 1 : 45

" യുവതികളെ വധിക്ക യോഗ്യമോതാ--
നവരതി ദുഷ്ടകളെങ്കിലും നരേന്ദ്ര !
ഇവൾ പുനരപരാധമെന്തുചെയ്തു
ശിവശിവ, ! നിഷ് കൃപനായതെന്നെടോ താൻ. 1 : 46

" നിജമരണഭയം നിനയ്ക്കകൊണ്ടോ
നിജഭഗിനീനിധനായ നീ മുതിർന്നു ?
നിജഭുജബലകീർത്തി പൂർത്തിയെല്ലാം
ത്യജതി ഭവാനിഹ ജീവിതാഗ്രഹത്താൽ. 1 : 47

" ജനനമരണമെന്നതിജ്ജനാനാ--
മനുഭവമെന്നതിനെന്തെടോ വിവാദം ?
മരണദിവസവും ശിരസ്സിലാക്കി--
ദ്ധരണിതലം പ്രവിശന്തിമാനുഷന്മാർ. 1 : 48

" ചിലരിഹ പലവാസരം വസിക്കും
ചിലരുടനേ നിജകർമ്മണാമരിക്കും
മരണമൊരുവനും വരാത്തതല്ലേ--
ന്നറികഭവാനറിവുള്ള ചാരുബുദ്ധേ ! 1 : 49

" അവികല മലമൂത്രമാംസപിണ്ഡം

ഭുവി ബഹുദുർഘട ദു:ഖദുഷ്ടപാത്രം
ഇദമവനിപതേ ! നരൻെറ ഗാത്രം,
വദവദ, വാഞ്ഛിതമെത്രനിഷ്ഫലംതേ. 1 : 50

" അശരണ ജന നിഗ്രഹം തുടർന്നാ--
ലശനിമസം തവ പാപമാപതിക്കും
ദൃശതരനരകാഗ്നിയിൽപ്പതിക്കും
കുശമതിയായ ഭവാനിതോവരേണ്ടു ? 1 : 51

" തെരുതെരെ വളരുന്ന സാഹസങ്ങൾ--
ക്കുരുതരപാത്രമതായി ഭോജരാജൻ
അരുതിവനൊട്ടു കൂടിവാസമിത്ഥം
കരുതി നടക്കുമിനി പ്രജാസമൂഹം. " 1 : 52

" അതിശഠമതി കംസനെന്നുനിന്നെ
കൃതികൾ ദുഷിക്കുമതിന്നുനീക്കമില്ല--
അതിനു മുതിരൊലാ മഹാമതേ ! നീ
മതി മതി സാഹസ മിങ്ങുവാങ്ങിനില്ക്ക . ". 1 : 53

ഇതിബഹുവിധവാക്കു കേൾക്കകൊണ്ടും
മതിയിലോരാർദ്രത ഭോജരാജനില്ല.
മനസിദൃഢമറിഞ്ഞുറച്ചു കൃത്യം
പുനരപിതം വസുദേവനേവമൂചേ . 1 : 54

" ഇനിയുമൊരരുപദേശമാശ്രുകേൾ നീ
 നൃപ തവ സോദരിയാമിവൾക്കുജാതം
തനയനെ വിരവോടഹം തരുന്നേൻ
മനുജപതേ ! മതിയുണ്ടുകുണ്ഠിതം തേ .             1 : 55

ഇതി പല വസുദേവഭാഷിതം കേ--
ട്ടതിമുദിതോഗ്ര്ഹമാപഭോജരാജൻ.
പതിയൊടു സഹദേവകീ ഗമിച്ചാ--
ളതനുമുദാനിജമന്ദിരേ രമിച്ചാൾ.                    1 : 56

പല ദിവസശതം കഴിഞ്ഞശേഷം
ചലമിഴിയാൾക്കഥ  ഗർഭമുത്ഭവിച്ചു.
സുലളിതനൊരു പുത്രനും ജനിച്ചു
സുലഭമഹോ ഗുണികൾക്കു വാഞ്ഛിതാർത്ഥം .    1 : 57

സമയമഥനിനച്ചു സത്യസന്ധൻ
തമപി ച കംസനു നൽകിനാൻ പിതാവും.
പ്രമുദിതമതി കംസനേവമൂചേ
" സമുചിതമല്ലസഖേ! ശിശോർവ്വധം മേ.".             1 : 58

" കനിവൊടിവനെ നീ വളർത്തുകൊൾക
പുനരഹമഷ്ടമനെപ്പരം വധിപ്പൻ. "

ഇതിദനുജന്റപേണ ദത്തനാകും
സുതനെ മുദാവസുദേവനാശു വീണ്ടാൽ. 1 : 59

കലഹകുതുകി നാരദൻ കദാചിൽ
ഖലമതിയാമവനോടു വന്നുചൊന്നാൻ
" അരുതരുതു നിനക്കു ഭോജരാജാ
കരളിലൊരാർജ്ജവ, മെന്തിതെന്നു ചൊല്ലാം.". 1 : 60

തവ പരിജനവും ഭവാനുമെല്ലാം
ഭുവിഗതരാമസുരാംശ സംഭവന്മാർ
അപിപുനരിഹ വൃഷ്ണിയാദവന്മാ--
രറിക ഭവാനമരാംശസംഭവന്മാർ. 1 : 61

ഏവം മുനീന്ദ്രവചനം ബത കേട്ടനേരം
ഭാവം പകർന്നരിശമേറിന ഭോജരാജൻ
മുന്നംപിറന്നു വളരുന്നൊരു കീർത്തിമാനെ--
ക്കൊന്നും കളഞ്ഞഥ തെളിഞ്ഞുതെളിഞ്ഞു വാണാൻ. 1 : 62

രണ്ടാമതും തനയനമ്പൊടു ദേവകിക്ക--
ങ്ങുണ്ടായി, കംസനവനേയുമുടൻ വധിച്ചാൻ
ഈ വണ്ണമാറുശിശുമാരണമാശുചെയ്താൻ
ജീവാവസാനഭയചഞ്ചലനായ കംസൻ. 1 : 63

ഉത്തമപുരുഷശാസന കൈക്കൊ--
ള്ളുരഗകുലാധിപസന്നിധിയോഗാൽ
സപ്തമമാകിനഗർഭമുദാരം
സപദി ധരിച്ചിതു ദേവകിതാനം. 1 : 64

' വൈകുണ്ഠദേവനരുൾ ചെയ്തിതു മായയോടു
വൈകാതെ ദേവകിയുടെ ജഠരത്തിൽനിന്നും
ലോകോപകാരകമതാകിയ ബീജമിപ്പോ--
ളാകർഷണേന വശമാക്കുക നീ സുശീലേ ! ". 1 : 65

പ്രഥിതവിനയശോഭാ ധീരനാം ശൌരി തൻെറ
പ്രഥമമഹിഷിയാകും രരോഹിണിദേവി തൻെറ
ജഠരകുഹരദേശേ ശേഷതേജോവിശേഷം
ഘടയ കുടിലകർമ്മ പ്രക്രിയാസു പ്രവീണേ ! 1 : 66

" ഗോപലോകമകുടാവതംസമണി
നന്ദഗോപരുടെ പത്നിയാം
ഗോപികാകുലകലാപമാകിന
യശോദതന്നുദരകന്ദരേ
ചെന്നിരുന്നഥ ജനിക്ക നീ ജനന--
പാശനാശരചനോന്മുഖേ !
നന്നു നന്നിതു നിനക്കെടോ നിഖില--
വന്ദനീയ ചരണാംബുജേ ! ". 1 : 67

ഏവമാദിമുരവൈരിദേവനുടെ
ശാസനേന കില മായതാൻ
ദേവകീ ജഠരഗാമി ധാമമതു
രോഹിണീ ജഠരമാനയൽ
നന്ദസുന്ദരി യശോദതന്നുദര--
കന്ദരത്തിലിടചേർന്നുടൻ
മന്ദമന്ദമവളും ജനിപ്പതിനു
കോപ്പുകൂട്ടിമരുവീടിനാൾ. 1 : 68

ദേവകിയ്ക്കലസി ഗർഭമെന്നൊരു വി--
ശേഷമമ്പൊടു മഹീതലേ
കേവലം വിലസി നീളാവസപദി
കേണുവാണിതു മഹാജനം
ദേവദേവനഖിലേശനവ്യയൻ
അമേയശീലനജനച്യുതൻ
ദേവകിംപുരുഷസേവിതൻ സപദി
ദേവകീജഠരമാവിശൽ. 1 : 69

രോഹിണീ തദനു മോഹനീയഗുണ--
ദേഹകാന്തിമയചന്ദ്രികാ--
മോഹിതാഖില  ചരാചരം കില--
കുമാരമാശു സുഷ്ടവേ മുദാ.

ദേഹികൾക്കതികുതൂഹലം മനസി
രോഹിണീസുത വിലോകനേ
രോഹിണീശവദനൻ മനോഹര--
വിലാസമമ്പൊട്ടു വിളങ്ങിനാൻ. 1 : 70

കാളമേഘമിടതിങ്ങിവിങ്ങിബത
ഭംഗിയേറുമിടിമിന്നലും
മേളമോടു ജലധാര മാരികളു--
മെത്രയും ബഹുമനോഹരം
അർദ്ധരാത്രിസമയം സമാഗതമു--
ദിച്ചു ചന്ദ്രനമഹോ തദാ
സിദ്ധചാരണസുരാവലിസ്തുതിക--
ളുദ്ധതം ദിവിമഹോത്സവം. 1 : 71

പൂർണ്ണേഗർഭേ സമസ്തത്രിഭുവനശുഭക--
ർമ്മങ്ങളേകത്ര കൂടി--
പൂർണ്ണാനന്ദം വിളങ്ങീടിന ഘനപടല--
ശ്യാമധാമാഭിരാമൻ
മംഗല്യേ സന്മുഹൂർത്തേ മഹിതഗുണമിയ--
ന്നഷ്ടമീരോഹിണീഭ്യാം
സംഗേ ഭംഗ്യാ ജനിച്ചാനഴകൊടു ജഗതീ--
മൂലകന്ദം മുകുന്ദൻ. 1 : 72

മിന്നും പൊന്നിൻകിരീടം, തരിവള, കടകം,
കാഞ്ചി, പൂഞ്ചേല, മാലാ--
ധന്യശ്രീവത്സസൽക്കൌസ്തുഭമിടകലരും
ചാരുദോരന്തരാളം
ശംഖംചക്രം ഗദാപങ്കജമിതിവിലസും
നാലുതൃക്കൈകളോടേ
സങ്കീർണ്ണശ്യാമവർണ്ണം ഹരിവപുരമലം
പൂരയേന്മംഗലം വ: 1 : 73

**ശ്രീ കൃഷ്ണാവതാരം സമാപ്തം **
----------------------------------------

രണ്ടാം സർഗ്ഗം
-----------------------

( അവതാര വിശേഷണങ്ങൾ )
-----------------------------------------

ലോകൈകനാഥൻെറ ശുഭാവതാരേ
ലോകങ്ങളെല്ലാമുടനേ തെളിഞ്ഞു
മാകന്ദമന്ദാര സുഗന്ധവാഹീ
മാഴ്കാതവണ്ണം വിലസീ സമീരൻ. 2 : 1

പ്രസന്നരായീതു ജനങ്ങളെല്ലാം

പ്രസൂനവർഷം ഗഗനേ തുടങ്ങി
പ്രസൂതികാലേ മുരവൈരിതൻെറ
പ്രസൂജനം പൂർണ്ണസുഖേന മേവി. 2 : 2

കിരീടസൽക്കുണ്ഡലഹാരമാലാ -
പരീതനായ് പീതദുകൂലധാരി
കരങ്ങളിൽ ശംഖ ഗദാരി പത്മം
ധരിച്ചുദേവൻ വിവിധം വിളങ്ങി. 2 : 3

അനന്തരം വിഷ്ണുശരീരമപ്പോ -
ളനന്തകാന്തി പ്രസരേണ ദൃഷ്ട്വാ
അനന്തസന്തോഷരസം സ്തുതിച്ചാ -
നനന്തരായം വസുദേവനേവം . 2 : 4

" നമോസ്തുതേ മാധവ ! ശാർങ്ഗപാണേ !
നമോസ്തുതേ കേശവ ! ദീനബന്ധോ !
നമോസ്തുതേ ലോകപതേ ! മുരാരേ !
നമോസ്തുതേ നാഥ ! ദയാപയോധേ ! 2 : 5

" അറിഞ്ഞുകൂടാത്തവനെങ്കിലും ത്വാ -
മറിഞ്ഞു ഞാൻ ത്വൽകൃപകൊണ്ടിദാനീം
അറിഞ്ഞുപോകാത്ത ഗുണേന വിശ്വം
നിറഞ്ഞുമേവും നിഖിലേശ്വരൻ നീ . 2 : 6

" വിളക്കുപോലെ വിവിധപ്രപഞ്ചേ
വിളങ്ങുമാനന്ദമയസ്വരൂപിൻ !
ഇളക്കമില്ലാത്ത മഹാരുചേ ! നീ -
യിളയ്ക്കൊലാ രക്ഷണമിക്ഷണം മേ .". 2 : 7

" വിശ്വങ്ങളെല്ലാമുളവാക്കി മുന്നം
വിശ്വാസപൂർവ്വം പരിരക്ഷചെയ്തും
നിശ്ശേഷമമ്പോടഥ സംഹരിച്ചും
നിശ്ശോകമോദം വിളയാടുവോൻ നീ . 2 : 8

" അംഭസ്സിലാകാശതലം കണക്കെ
സംഭാവനം ചെയ്കിലിദം പ്രപഞ്ചം
സംബന്ധമുണ്ടാക്കിന മായതന്നിൽ
ബിംബിച്ചു കാണുന്നു ഭവൽക്കടാക്ഷാൽ . 2 : 9

" ജ്ഞാനം മനസ്സിൽ ജ്ജനിയായ് കമൂലം
ഞാനെന്നഹംഭാവമഹോജനാനാം
നൂനം വിഭോ നിൻചരിതം ഗ്രഹിച്ചാ -
ലാനന്ദമല്ലാതൊരു ഭാവമുണ്ടോ ? 2 : 10

" കാമാദിഷൾക്കം ബഹുദു:ഖമൂലം
പ്രാമാദികം പോലിഹ സത്യബോധം

ധീമാനിതൊന്നും ഗ്രഹിയായ്കകൊണ്ട --
ല്ലാമഗ്നനാകുന്നു ഭവാബ്ധിരാശൌ ". 2 : 11

" ജന്മങ്ങളിൽച്ചെയ്തൊരു കൈതവം കൊ --
ണ്ടുന്മോഹമിജ്ജന്മനി സജ്ജനാനാം
ത്വന്മഗ്നമായമ്പൊടു ചിത്തമെങ്കിൽ
ത്വന്മായയാ ബന്ധനമില്ലന്നൂനം ". 2 : 12

" കംസാദിദുഷ്കണ്ടകദുർജ്ജനാനാം
ഹിംസാർത്ഥമാകുന്നു തവാവതാരം
സംസേവനം ചെയ്തിയലും നരാണാം
സംസാരസംബന്ധമകററുവാനും.". 2 : 13

" ത്വൽപൂർവ്വജന്മാരതികോമളന്മാ --
രുൽപ്പന്നരായീ മമ നന്ദനന്മാർ
ദർപ്പേണ കൊന്നാനവരെ ദുരാത്മാ
സർപ്പാരി സർപ്പങ്ങളെയെന്നപോലെ .". 2 : 14

" അക്കംസനുക്കേറിന സിംഹതുല്യൻ
ദിക്കൊക്കവേഹന്ത മുടിച്ച മൂഢൻ
ഇക്കാലമിത്വജ്ജനനം ഗ്രഹിച്ചാൽ
വക്കാണമിച്ഛിച്ചുവരും മുരാരേ ! " 2 : 15

" ഇദം ചതുർബ്ബാഹുകമായ രൂപം
മുദാ ചുരുക്കീടുക ചക്രപാണേ
ഉദന്തമക്കംസഭടൻ ഗ്രഹിച്ചാ --
ലുദീർണ്ണകോപേന സമാഗമിക്കും. ". 2 : 16

തദന്തരേ ദേവകിയും സ്തുതിച്ചാ --
" ളുദാരമൂർത്തേ, ഭഗവൻ, നമസ്തേ
മദാന്ധദൈത്യാരി ഭവാനിദാനീം
മദാത്മജത്വേന സമേതനായോ ?" 2 : 17

" അഹോമദീയം സുകൃതം മുരാരേ !
മഹോദയം യാദവവംശജാനാം
മഹാനുഭാവൻ മഹനീയശീലൻ
മഹീതലേവന്നുഭവാൻ പിറന്നു. " 2 : 18

" ഭവാൻ ഭവക്ലേശവിനാശകാരീ
ഭവാൻ ഭുജംഗാധിപതല്പശായീ
ഭവാനശേഷാഗമഗമ്യരൂപൻ
ഭവാൻ പ്രസാദിച്ചരുളേണമെന്നിൽ." 2 : 19

" ഇത്ഥം പിതാവും ജനയിത്രിതാനും
ബദ്ധപ്രമോദം സ്തുതിചെയ്തനേരം
മുഗ്ധസ്മിതം സ്നിഗ്ധകടാക്ഷമോടേ

സിദ്ധാന്തസാരം ഭഗവാനേവമൂചേ."         2  : 20

" ഹേ താത, ഹേ മാതരനന്ത ഭാഗ്യൌ
ചേതോവിഷാദാദി വെടിഞ്ഞുകൊൾവിൻ
പീതാംബരൻ ഞാൻ ഭവതോ: സ്വഭാവാൽ
പ്രീതാശയത്വേന വരം തരുന്നേൻ. "           2  : 21

" അതീവജന്മങ്ങളിൽ നിങ്ങൾ ചെയ്തോ --
രതീവപുണ്യക്രിയകൊണ്ടിദാനീം
ഇതീദൃശം മാമകപൂർണ്ണരൂപം
നിതാന്തമാലോകനപാത്രമായി."              2  : 22

" യശോദയാഭക്തിവിവേകശീലാ
യശോദയെന്നുള്ളൊരു നന്ദപത്നി
സുമാനുഷി സമ്പ്രതി ഗോപവാടേ
കുമാരിയെത്താൻ പ്രസവിച്ചു ശേതേ.".    2  : 23

" ഗൂഢം ഭവാനെന്നെ വഹിക്കവേണം
മൂഢൻ ഗ്രഹിക്കാതെ ഗമിക്കവേണം
എന്നെ ബ്ഭവാൻ നന്ദഗൃഹേ കിടത്തി --
ക്കന്യാവിനെക്കൊണ്ടിഹ പോന്നുകൊൾക. "    2  : 24

നീലാംബുദശ്യാമളനേവമുക്ത്വാ

ബാലാന രൂപം നിജരൂപമാക്കി
കാലും കുടഞ്ഞങ്ങു കരഞ്ഞനേകം
ലീലാവിലാസേന ശയിച്ചുദേവൻ. 2 : 25

കരത്തിലാക്കിക്കനിവോടു ബാലം
തിരിച്ചു മന്ദം വസുദേവനപ്പോൾ
പരക്കവേതിങ്ങിന കൂരിരുട്ടും
നിരക്കവേ കാട്ടുമതീവഘോരം. 2 : 26

മുഴങ്ങുമംഭോധരമാരിതട്ടി --
പ്പുഴങ്ങിവീഴുന്ന മരങ്ങളോടും
അഴിഞ്ഞുസേതുക്കളിടിഞ്ഞുവെള്ളം
വഴിഞ്ഞുവീഴുന്ന നദങ്ങളോടും, 2 : 27

അത്യന്തദുസ്സഞ്ചരമർദ്ധരാത്രൌ
തത്തൽപ്രദേശം സുഖമേ കടന്നാൻ
സർപ്പാധിരാജൻ ഫണചക്രവാളം
കെല്പോടുപിമ്പേ കുടയായ് പിടിച്ചാൻ . 2 : 28

ഓളങ്ങൾ തള്ളിപ്പുളിനം പിളർക്കും
കാളിന്ദിതന്നിൽക്കവിയുന്നവെള്ളം
ചീളെന്നു ശൌരിക്കു തദാകണങ്കാ --
ലോളം കവിഞ്ഞീല ഹരിപ്രഭാവാൽ. 2 : 29

വ്രജത്തിലുൾപ്പുക്കു  യശോദ തന്റെ
ഭുജാന്തികേ ബാലകനെക്കിടത്തി
കുമാരിയെപ്പാണിതലേ ഗൃഹീത്വാ
സമോദമപ്പൂരുഷനിങ്ങു പോന്നാൻ .          2  : 30

ഉണർന്നു മെല്ലെന്നു യശോദ താനും
പുണർന്നുടൻ പുത്രനെ മന്ദമന്ദം
അമന്ദസന്തോഷസുധാസമുദ്രേ
നിമഗ്നയായ് വന്നിതു സുന്ദരാംഗി .          2  : 31

ശൂരാത്മജൻ താനഥ താം കുമാരീം
ഭാർയ്യാസമീപം  ഗമയാഞ്ചകാര
ആരോമലക്കന്യകയെക്കരാഭ്യാം
പരിഗ്രഹിച്ചാളഥ ദേവകീസാ .               2  : 32

നാരായണൻ തന്നുടെ ജന്മകാലേ
പാരാതെവേർപെട്ടൊരു ശൃംഖലത്തെ
യഥാപുരാ പാദകരേഷു ബദ്ധ്വാ
വ്യഥാകുലം ദമ്പതിമാർ വസിച്ചാർ .     2  : 33

ബാലസ്വരം കേട്ടഥ കിങ്കരന്മാർ
നാലഞ്ചുപേർകൂടി ജവേന ചെന്നാർ

ലീലാഗൃഹേ മേവിന കംസനോട --
ക്കാലോചചിതം വൃത്തമുണർത്തിനിന്നാർ . 2 : 34

കംസൻ പുറപ്പെട്ടതിവേഗമോടേ
ഹിംസാമുദാ ഗർഭഗൃഹം പ്രപേദേ
അന്നേരമദ്ദേവകി ശോകമോടേ
ചൊന്നാളഹോ ബാഷ്പജലം വമന്തി . 2 : 35

" കൊന്നീടൊലാ സോദര ! കന്യകാം മേ
നന്നല്ലെടോ സ്ത്രീവധമേവനും കേൾ
ഒന്നല്ല രണ്ടല്ല കുമാരഷൾക്കം
കൊന്നീലയോ നിഷ്കരുണാശയൻ നീ ". 2 : 36

എന്നിപ്രകാരം ഭഗിനീവിലാപം
നിന്ദിച്ചുതന്നന്ദിനിയെ ഗ്രഹിച്ചാൻ
പാദേ പിടിച്ചാശു ശിലാതലാന്തേ
മോദേന താഡിപ്പതിനും തുടർന്നാൻ . 2 : 37

കെൽപേറുമക്കന്യക തൽക്കരാഗ്രാ --
ദുൽപത്യ നിന്നാളമരേന്ദ്രദേശേ
അല്പേതരപ്രാഭവശോഭയോടേ
കല്പാന്തസൂർയ്യപ്രതിമപ്രകാശം 2 : 38

നാലെട്ടു തൃക്കൈകളിലുജ്ജ്വലിക്കും
ശൂലാദി നാനായുധഭാസമാനാ
മൂർത്ത്യാമനോജ്ഞാമുനിസേവ്യമാനാ
കാർത്ത്യായനീ കംസമിദം ബഭാഷേ . 2 : 39

" അരേ ദുരാചാര, നൃശംസ, കംസ !
പരാക്രമം സ്ത്രീകളിലല്ല വേണ്ടു,
തവാന്തകൻ ഭൂമിതലേ ജനിച്ചു
ജവേന സർവ്വത്ര തിരഞ്ഞു കൊൾക." 2 : 40

" അടിപ്പതിന്നെങ്കിലുമെന്റെ പാദം
പിടിച്ചു നീയെന്നതു നിർവ്വിവാദം
ഹനിക്കയില്ലെന്നതുകൊണ്ടു ഞാനും
ജനിച്ചുതാനും തവദണ്ഡധാരൻ.". 2 : 41

ഇത്ഥം പറഞ്ഞാശു മറഞ്ഞുദേവീ
ബദ്ധധിക്ഷയം പൂണ്ടുഗമിച്ചു കംസൻ
ഗത്വാനികേതം വസുദേവനോടും
തത്ഭാർയ്യയാം ദേവകിയോടുമൂചേ . 2 : 42

" അഹോ ! മഹാപാപി മഹാശഠൻ ഞാൻ
സഹോദരീപുത്രവധേന നൂനം .
സഹായമയ്യോ മമ നാസ്തി ലോകേ

മഹാഭയം മേലിൽ വരും ദശായാം .". 2 : 43

" ജനിക്കുമന്നന്നുടനേ മരിക്കും
മുനിക്കുമുള്ളൊന്നു ശരീരനാശം.
ഇനിക്കുമന്തർഭയ മുണ്ടിദാനീ --
മിനിക്കു മാർഗ്ഗങ്ങളഹം വെടിഞ്ഞേൻ. ". 2 : 44

" ധരിക്ക നീ ദേവകി ! നന്ദനന്മാർ
മരിക്കകൊണ്ടത്തൽ നിനക്കുവേണ്ട,
ഒരിക്കലുണ്ടേവനുമാത്മനാശം
ജരയ്ക്കുമുമ്പേ മരണം മനോജ്ഞം " 2 : 45

" ജലത്തിലെപ്പോളകളെന്നപോലെ
ചലം മനുഷ്യർക്കു ശരീരബന്ധം,
കുലം ബലം പുത്രകളത്രജാലം
ഫലം വരാ മൃത്യുവരും ദശായാം. " 2 : 46

" വിധിക്കകൊണ്ടുള്ള ശരീരനാശം
വധിക്കകൊണ്ടെന്നു നിനയ്ക്കൊലാനീ
വിധിക്കുതോന്നും വിധമിജ്ജനങ്ങൾ --
ക്കതിക്രമിപ്പാനിഹശക്തിയുണ്ടോ? ". 2 : 47

ഇത്യാദി സാന്ത്വങ്ങൾ പറഞ്ഞു കംസൻ

ഭക്ത്യാ വിനീതാകൃതി വീരവീരൻ
പാദേതയോ: ശൃംഖല വേർപെടുത്താൻ,
മോദേനപോയി സ്വഗൃഹേ വസിച്ചാൻ. 2 : 48

അന്നേരമമ്പാടിയിലിമ്പമോടേ
നന്ദാദി ഗോപാലക വൃന്ദമെല്ലാം
മന്ദേതരം പ്രീതി കലർന്നുദാരം
നന്ദാത്മജാ ലോകനമന്വബ്രുവൻ. 2 : 49

കാർകൊണ്ടെഴും മേഘസമാനവർണ്ണി
വാർകുന്തളം വണ്ടിനമിണ്ടൽ നൽകും
ആകർണ്ണലംബം ബത കണ്ടനേരം
ലോകങ്ങളാനന്ദവശങ്ങളായി. 2 : 50

മുഖം ശരച്ചന്ദ്രമനോഭിരാമം
സുഖം വിശാലാന്തഭുജാന്തരാളം
നഖാദി ചൂഡാവധി ബാലരൂപം
സുഖാവലോകം സുതരാം വിളങ്ങി. 2 : 51

അനംഗതുല്ല്യാകൃതി കണ്ടനേരം
മനം മറന്നാശു യശോദ താനും
സ്തനം കൊടുത്താശുകരേ ഗൃഹീത്വാ
ജനങ്ങൾ കാണ്മാനവസൽപ്രകാശേ 2 : 52

മഹീയമാനോ ഭുവി നന്ദഗോപൻ
മഹീസുരന്മാർക്കു ധനത്തെ നൽകി
മഹീതലം കാഞ്ചനഗോസഹസ്രം
ബഹുപ്രകാരം വിഭവങ്ങൾ നല്കി. 2 : 53

കുളിച്ചുടൻ ചെയ്തിതു ജാതകർമ്മം
ഗളിച്ച ഹർഷാശ്രു ജലേന സാകം
വെളിച്ചമേ ബന്ധുജനത്തെയെല്ലാം
വിളിച്ചു കാട്ടീ തനയാനനാബ്ജം . 2 : 54

അലങ്കരിച്ചു നിജഗേഹമെല്ലാം
കുലാംഗനാ സങ്കുലമായ് പ്രദേശം
അലക്തകം ചന്ദനമിന്ദുചൂർണ്ണം
ഫലങ്ങൾ പുഷ്പങ്ങളുമുച്ചയിച്ചു. 2 : 55

വിളക്കുവെച്ചു മണിഭിത്തിതോറും
വിളക്കമുള്ളാഭരണങ്ങൾ തൂക്കി
കുളിർക്കവേ കുങ്കുമപങ്കതോയം
തളിച്ചു രാജാങ്കണവീഥിതോറും. 2 : 56

അഞ്ചാറുനാളിങ്ങനെ നന്ദഗോപ --
രഞ്ചാതെകണ്ടാത്മഗൃഹേ വസിച്ചു .

സഞ്ചിന്ത്യ കംസായ കരം കൊടുപ്പാൻ
കിഞ്ചിൽ പുനശ്ചഞ്ചലധീ: പ്രതസ്ഥേ.        2 : 57

ഗോപൈ: സമേതം മധുരാപുരത്തെ
പ്രാപിച്ചു കംസന്നഥ കോഴ നൽകി
പോരുന്നനേരം വസുദേവനെക്ക --
ണ്ടാത്രൂഢമോദം ചിരമത്ര വാണാൻ.        2 : 58

നിറഞ്ഞ സന്തോഷഭരാകുലാത്മാ
പറഞ്ഞുവാചം വസുദേവനേവം
" കുറഞ്ഞതില്ലെന്നുടെ പുണ്യപൂരം
വിരഞ്ഞു നിന്നെബ്ഭത കാൺകമൂലം."     2 : 59

" എടോ സഖേ! വിശ്വപതിക്കു നിങ്കൽ
കടാക്ഷമുണ്ടായിതു ഭാഗ്യരാശേ !
പുത്രാനനം കണ്ടു സുഖിച്ചിരിപ്പാ --
നത്രാവകാശം തവ ജാതമായി.".        2 : 60

" മദീയ പുത്രൻ  ബതരൊഹിണേയൻ
ത്വദീയഗേഹേ മരുവുന്നിതല്ലീ
തദീയമാതാവിനു മാത്മജന്നും
ത്വദീയകാരുണ്യമൊരാശ്രയം കേൾ. "   2 : 61

" ശ്രവിക്ക നീ കിഞ്ചിന വർത്തമാനം
ചെവിക്കു ശല്യത്തിനു തുല്യമല്ലോ,
കരുത്തെഴും പൂതനയെന്നു പേരാ --
മൊരുത്തിപോൽ ബാലവധം തുടങ്ങി." 2 : 62

" ഗമിക്ക നീ സത്വരമാത്മഗേഹേ
ക്ഷമിച്ചിരുന്നാകിലനർത്ഥമുണ്ടാം
അമിത്ര വൃന്ദം മുതിരുന്ന കാലം
രമിക്കുമോ കുത്രചിദന്തരംഗം. ". 2 : 63

ഇത്യാദി സാരം വസുദേവവാക്യം
ശ്രുത്വാ ഭയം പൂണ്ടഥ നന്ദഗോപൻ
ദുരന്തചിന്താവിവശാന്തരാത്മാ
പുരം പ്രവേശിച്ചിതു വിഷ്ണു ഭക്ത്യാ. 2 : 64

അക്കാലമക്കംസമനസ്സിളക്കി --
ത്തക്കത്തിലോരോ സചിവാസുരന്മാർ
ഒക്കെ പ്രജോപദ്രവതൽപരന്മാർ
ചിക്കെന്നു ഭ്രമൊ വിലസിത്തുടങ്ങീ. 2 : 65

നിരാകുലം ബാലകമാരണാർത്ഥം
പുരേപുരേ പൂതന സഞ്ചരിച്ചാൾ
സ്ഫുരന്മനോജ്ഞാകൃതി പൂണ്ടൊരുന്നാൾ

മുരാരിമേവും ഭവനം പ്രപേദേ. 2 : 66

പടുത്വമേറുന്നവൾ വന്നുമോദാ --
ലെടുത്തു ഗോവിന്ദനെ മന്ദമന്ദം
കൊടുത്തു കൊഞ്ചിക്കുച കുംഭമപ്പോ --
ളുടുത്തുകൂടി ബത ജീവനാശം. 2 : 67

തടിച്ച തൽക്കൊങ്ക പിടിച്ചു ബാലൻ
കുടിച്ചു തൽപ്രാണഗണേനസാകം
ഇടിക്കു തുല്യേന രവേണ ലോകം
നടുക്കിവീണാളവളും ധരായാം . 2 : 68

പാറപ്പുറംപോലെ വിശാലമസ്യാ
മാറത്തു ഗോപാലകബാലനപ്പോൾ
കാറൊത്തവർണ്ണൻ കരവും കുടഞ്ഞ --
ങ്ങേറെത്തെളിഞ്ഞാശു കളിച്ചുമേവി. 2 : 69

ഗോപീജനം ദേവിയശോദതാനും
താപേന മോദേന ച വിസ്മയേന
ഗോപാലനെച്ചെന്നു കരേധരിച്ചാ --
ളാപാദചൂഡം തരസാ പുണർന്നാൾ. 2 : 70

കഠോരം മഹൽ പൂതനാഗാത്രഭാരം

കഠാരേണ ഖണ്ഡിച്ചു ഗോപാലകന്മാർ
മഹാഗ്നൌ ദഹിപ്പിച്ചു നിശ്ശേഷമപ്പോൾ
മഹാസൌരഭംതത്ര സംഭൃതമായി. 2 : 71

മഹാപാപശാന്ത്യാ മഹാസുന്ദരീസാ
മഹാനന്ദലോകം പ്രവേശിച്ചു വാണാൾ.
അഹോ പൂതനാമോക്ഷമമേവം പഠിച്ചാ --
ലഹോരാത്രമാനന്ദ മേവം കരസ്ഥം. 2 : 72

* രണ്ടാം സർഗ്ഗം സമാപ്തം *
----------------------------------

മൂന്നാം സർഗ്ഗം
-----------------------
( ബാലലീലകൾ )
--------------------------

ഗോപാലബാലന്റെ ശരീരമപ്പോ --
ളാപാദചൂഡം നയനാഭിരാമം
ആപൂർണ്ണമോദം ബത കണ്ടു കണ്ടു
ഗോപാലരാനന്ദരസേന വാണാർ. 3 : 1

ചാടായി വന്നാ ശകടാസുരൻ താൻ
ചാടാനൊരുമ്പെട്ടു മുകുന്ദഗാത്രേ

വാടാതെ പാദേന ഹനിച്ചു ബാലൻ
ചാടായിരം ഖണ്ഡമതായി വീണു. 3 : 2

കാൽകൊണ്ടുടൻ ചാട്ടു തകർത്തുമേവും
കാർവർണ്ണനെച്ചെന്നു കരേ ഗൃഹീത്വാ
ആകുന്നവണ്ണം തിരുനാമമോതി --
ശ്ലോകം വിനാ വാണുയശോദതാനും. 3 : 3

ക്ഷണം തൃണാവർത്തമഹാസുരൻ താ --
നണഞ്ഞു ചക്രാനില വേഷധാരീ
വനം തകർത്തദ്രിതടം പൊടിച്ചു
കനക്കവേ ഭൂമിതലം കുലുക്കി. 3 : 4

ഭൂരേണുനാ വിശ്വമിരുട്ടടപ്പി --
ച്ചാരാലണഞ്ഞീടിന ചക്രവാതം
നാരായണൻ തന്നെ വഹിച്ചു മൂഢൻ
പാരാതെ മേൽപ്പോട്ടുയരും ദശായാം 3 : 5

കണ്ഠേകരം കൊണ്ടു പിടിച്ചു ബാലൻ
കണ്ഠേതരം ഞെക്കിയമർത്തനേരം
പ്രാണൻ വെടിഞ്ഞാശു മഹാദ്രി തുല്യൻ
ക്ഷോണീതലേ വീണിതു യാതുധാനൻ. 3 : 6

ആയാമമുള്ളോരചലേ വിളങ്ങും
കായാമ്പൂതൻ കോരകമെന്നപോലെ
മായാകുമാരന്റെ മനോജ്ഞരൂപ --
മായാതുധാനോരസി ദൃഷ്ടമായി. 3 : 7

യശോദ താൻ ചെന്നു വിഷാദമോടേ
കിശോരനെപ്പാണിതലേ ഗ്രഹിച്ചാൾ,
അശേഷനാഥൻ ഗതിയെന്നു ചിത്തേ
കൃശാംഗി ചിന്തിച്ചു സുഖിച്ചിരുന്നാൾ. 3 : 8

അത്രാന്തരേ ഗർഗ്ഗമഹാമുനീന്ദ്രൻ
തത്രാഗമിച്ചു വസുദേവ വാചാ
ശ്രീരാമനെന്നും ബത കൃഷ്ണനെന്നും
പേരിട്ടു താലാങ്കനമച്യുതന്നും . 3 : 9

അമ്പാടിതന്നിൽ കില ബാലകന്മാ --
രമ്പോട്ടു മന്ദം വളരും ദശായാം
സമ്പന്നമോദം ഭുവനേഭവിച്ചു
സമ്പത്തനേകം ഭുവിസംഭരിച്ചു. 3 : 10

പാരിൽപ്പരീതാപവുമെങ്ങുമില്ല
ദാരിദ്ര്യദു:ഖങ്ങളുമസ്തമിച്ചു
ചോരങ്കൽനിന്നുള്ള ഭയം ശമിച്ചു

ചാരിത്രഭംഗം സതിമാർക്കുമില്ല.                3 : 11

വളർന്നിതമ്പാടിയിലർഭകന്മാർ
വളർന്നുമോദം ദിവിദേവകൾക്കും
കിളർന്നു വൈരം ഹൃദി കംസനേററം
തളർന്നു തൻപൌരുഷവും ക്രമത്താൽ.   3 : 12

വരുന്ന ഗോപാലനിതംബിനീനാം
കരം പകർന്നാശു വിളങ്ങി കൃഷ്ണൻ
വിരിഞ്ഞപുഷ്പങ്ങളിലങ്ങുമിങ്ങും
വിരഞ്ഞു മണ്ടുന്നൊരു വണ്ടുപോലെ.        3 : 13

കാന്തിപ്രകാശേന കുമാരകന്മാർ
നീന്തിത്തുടങ്ങീ  ധരണീതലാന്തേ
ചിന്തിക്കിലൂഴീല പരീശ്വരന്മാ --
രെന്തെങ്കിലും ചെയ്കിൽ മനോഭിരാമം .     3 : 14

നീലാളിവർണ്ണൻ ഭഗവാൻ മുകുന്ദൻ
താലാങ്കനച്ഛസ്ഫടിക പ്രകാശൻ
കാളിന്ദിയും ഗംഗയുമേക ഭാഗേ
മേളിച്ച കാന്തി പ്രസരം കലർന്നു .                3 : 15

പാണിദ്വയം ജാനുയുഗം ച മെല്ലെ

ക്ഷോണീതലേ വെച്ചഥ സഞ്ചരിച്ചാർ
കാണുന്നവർക്കേത്ര മനോഭിരാമം
ചേണാർന്ന മന്ദസ്മിത ചാരുഭാവം. 3 : 16

പിടിച്ചു മെല്ലെന്നഥ പിച്ച നിന്നാർ
പടുത്വമില്ലാഞ്ഞു മറിഞ്ഞു വീണാർ
നടന്നു നാലഞ്ചടി മന്ദ മന്ദം
കിടന്നുരുണ്ടാരവനീ വിഭാഗേ . 3 : 17

ചിലമ്പുമക്കാഞ്ചന കാഞ്ചിയോടും
ചിലമ്പുതൻ മഞ്ജുള നാദമോടും
ചലൽപദം ഖേലനലാലസന്മാ --
രലങ്കരിച്ചാരഥ ഗോപവാടം . 3 : 18

കുമാരകന്മാരഥ മണ്ടി മണ്ടി
ക്രമേണ സഞ്ചാരവിധം തുടർന്നാർ
സമന്തതോ ഗോപഗൃഹങ്ങളെല്ലാ --
മമന്ദമാസാദ്യ രമിച്ചു വാണാർ . 3 : 19

ഓടീടിനാരങ്കണ വീഥിതോറും
ചാടീടിനാരഞ്ചിത ചാരുഹാസം
പാടീടിനാരത്ഭുതനാദമപ്പോ --
ളാടീടിനാർ നാടകമീശ്വരന്മാർ . 3 : 20

കാർവർണ്ണനക്കാലമതി പ്രലോഭാൽ
പാൽ വെണ്ണ വഞ്ചിപ്പതിനും തുടർന്നാൻ
ദേവാദിനാഥന്റെ വിലാസമെല്ലാ --
മീവണ്ണമെന്നേവനു നിർണ്ണയിക്കാം ? 3 : 21

ചങ്ങാതിമാരോടൊരുമിച്ചു മന്ദം
മങ്ങാതവണ്ണം മധുസൂദനൻതാൻ
നാലഞ്ചു ഗേഹങ്ങളിൽനിന്നശേഷം
പാലും കവർന്നാശു ഭുജിച്ചുപോന്നാൻ . 3 : 22

കുളിപ്പതിന്നംഗനമാർ ഗമിച്ചാ --
ലൊളിച്ചു ഗോവിന്ദനകത്തുചെല്ലും
കളിച്ചു പാലൊട്ടു കുടിച്ചശേഷം
തളിച്ചു ഭൂമൌ തരസാ തിരിക്കും . 3 : 23

എത്താഞ്ഞു ശിക്യങ്ങളിലുള്ള കുംഭം
കുത്തിത്തുളയ്ക്കും കടകോലിനാലേ
ഉത്താള ധാരാളമതായ ദുഗ്ധം
മുഗ്ധാനനംകൊണ്ടു പരിഗ്രഹിക്കും . 3 : 24

പെട്ടെന്നു ബാലൻ നവനീതമെല്ലാം
കട്ടങ്ങു മൃഷ്ടാശനമാചരിക്കും

ഒട്ടൊട്ടു മാർജ്ജാരകനും കൊടുക്കും
ചട്ടങ്ങളീവണ്ണമവൻ തുടങ്ങി .  3 : 25

ചാടിപ്പിടിച്ചാനറി  വാസുദേവൻ
വാടാതെ പാലും ദധിയും കുടിച്ചാൻ
ചേടീജനം ചെന്നണയുന്നനേരം
പേടിച്ചു മണ്ടിപ്പുരിപുക്കൊളിക്കും .  3 : 26

വിശ്വൈകനാഥന്റെ വിനോദമാകും
ദുശ്ശീലമേവം സഹിയാഞ്ഞൊരുന്നാൾ
ഗോപീജനം ചെന്നു യശോദയോടേ
കോപേന താപേന ച വാചമൂചേ .  3 : 27

" അത്യന്തകഷ്ടം, പ്രജനായികേ നിൻ
പുത്രന്റെ ദുശ്ശീലമഹോമുഴുത്തു
സത്യം, പൊറുപ്പാനെളുതല്ല ഞങ്ങൾ --
ക്കുൾത്താപമെത്തുന്നു ദിനങ്ങൾ തോറും" .  3 : 28

" തായാട്ടു കാട്ടുന്ന ശിശുക്കളെത്താൻ
താഡിച്ചു ശിക്ഷിച്ചു വളർത്തവേണം .
നീയെന്നിയേ ശീലമടക്കിവെപ്പാ --
നീയാളുകൾക്കിന്നൊരു സാദ്ധ്യമാമോ ? "  3 : 29

" കേളിക്കുചേരും പടി നിങ്ങളെല്ലാം
ലാളിക്ക കൊണ്ടിത്ര തരംകെടുന്നു..
കേളിക്കുമേലിൽക്കുറവും ഭവിക്കും
ക്ഷ്വേളിക്കഥാവൃത്തമശേഷമിപ്പോൾ ." 3 : 30

" നിരന്തരം ഗോരസചോരണത്തി --
ന്നൊരുമ്പെടുന്നു തവ നന്ദനൻ കേൾ.
ഒരിക്കലും തൃപ്തിയുമില്ല ചൊല്ലാം
ധരിക്ക നീ പല്ലവിയല്ലലെല്ലാം . 3 : 31

" മഠങ്ങളിൽപ്പുക്കു മഹാസമർത്ഥൻ
ഘടങ്ങളും ഉൾതകളും തകർക്കും .
അടക്കമില്ലാത്തവനങ്ങുമിങ്ങും
നടക്കു, മെന്നല്ല, മുടിക്കുമെല്ലാം ." 3 : 32

"കൊടുത്തതൊന്നും മതിയല്ല, ബാല --
ന്നെടുത്ത പാത്രങ്ങളുമങ്ങുടയ്ക്കും
കടുത്ത ദുർവൃത്തികൾ കാട്ടുവാനും
പടുത്വമീകൃഷ്ണനു പാരമല്ലോ". 3 : 33

"ക്ഷീരം ഘൃതം തക്രവുമിക്കുമാരൻ
പാരം കൊതിച്ചിങ്ങു വരും ദശായാം
പാരാതെ നൽകുന്നിതു ഞങ്ങളെല്ലാം

പോരാഞ്ഞു മോഷ്ടിച്ചുമിവൻ ഭുജിക്കും. "    3 : 34

"ഉണ്ണിക്കുവേണ്ടുന്നതു നൽകുവാനും
ദണ്ഡിക്കുമാറില്ലഹ ഗോപിമാരും
ദണ്ഡിച്ചു കിട്ടുന്നൊരു പാത്രമെല്ലാം
ഖണ്ഡിച്ചു പോകുന്നതു സങ്കടം കേൾ.".    3 : 35

" ക്ഷീരാദികം വിററു ദിനം കഴിക്കും
നാരീജനങ്ങൾക്കു മനസ്സുമുട്ടി .
ദാരിദ്രമെന്നുള്ളതറിഞ്ഞവർക്കേ
പാരിൽപ്പരക്ലേശവിവേകമുള്ളു .".    3 : 36

" മൺപാത്രമെന്നല്ല നമുക്കു ഭാവം
പൊൻപാത്രമിപ്പോളുടയുന്നതെല്ലാം
സമ്പൽക്ഷയേ സങ്കടമെന്നതോർത്താൽ
സമ്പൂർണ്ണനും നിർദ്ധനനും സമാനം . ".    3 : 37

" കിണ്ണങ്ങളും കിണ്ടികളും കുമാരൻ
ഖണ്ഡിച്ചു മണ്ണിൽക്കളയുന്നിതയ്യോ
കണ്ണൻെറ കണ്ണിൽ ബ്ബത കണ്ടതെല്ലാം
കാണാതെയാം തൽക്ഷണമെന്തു ചെയ്യാം .".    3 : 38

" ഗവ്യങ്ങളില്ലാതിഹ വല്ലവീനാം

ദ്രവ്യങ്ങളില്ലെന്നു ജഗൽ പ്രസിദ്ധം
 നിത്യ പ്രയത്നേന ലഭിച്ച വിത്തം
നിത്യം നശിച്ചാൽ പുനരെന്തു കൃത്യം ? "            3 : 39

" രാജത്വമുള്ളോരു കുമാരകന്മാർ
വ്യാജം തുടർന്നാൽ വയമെന്തുചെയ്യും ?
രാജീവനേത്രേ ! തവ ദുർയശസ്സ --
ങ്ങാജീവനാന്തം വരുമേവമായാൽ . ".            3 : 40

അപ്പോൾപ്പറഞ്ഞാളൊരു ഗോപനാരീ
" ത്വൽപുത്രനാമുണ്ണി മഹാകശീലൻ
മൽപ്പത്തനേവന്നു കടന്നൊരുന്നാ --
ളൽല്പേതരം ചെയ്തൊരു കൈതവം കേൾ ."    3 : 41

" അച്ഛൻ മഹാവൃദ്ധൻ, അവർക്കുവേണ്ടി
കാച്യങ്ങു വെച്ചേനിരുനാഴി ദുഗ്ധം
കണ്ണൻ തദാവന്നു കുടിച്ചശേഷം
കിണ്ണത്തിലംഭസ്സു നിറച്ചു പോയാൽ.".            3 : 42

" അന്തിക്കിരുട്ടത്തു ചെന്നശേഷം
മോന്തിക്കുടിച്ചൊന്നു ചൊടിച്ചു താതൻ
' ദുഷ്ടടത്തി നീ ' യെന്നു പറഞ്ഞു കിണ്ണം
പൊട്ടിച്ചെറിഞ്ഞാരവരെൻെറ നേരെ .".            3 : 43

" അന്നേരമിബ്ബാലകനങ്ങു വന്നാൻ
നന്നായ്ച്ചിരിച്ചൊന്നു വിളിച്ചു ചൊന്നാൻ
' ഇന്നാളെടോ, പാലു തരായ്ക  മൂലം
നിന്നേച്ചതിച്ചേ' നിതി, കിം കരോമി .".                3  : 44

അനന്തരം മററൊരുഗോപി ചൊന്നാ --
" ളെനിക്കു വന്നല്ലലതിൽപ്പരം കേൾ .
കനക്കവേ സന്ധ്യമയങ്ങുമപ്പോ --
ളനക്കമെന്യേ മമ വീടു പുക്കാൻ.".                3  : 45

" കറന്നകത്താക്കിന ഗോക്കളെപ്പോയ്
തുറന്നു വിട്ടാനിവനന്തിനേരം
ഒളിച്ചു മെല്ലെന്നു നടന്നവറെറ --
ത്തെളിച്ചു പാടങ്ങളിലങ്ങിറക്കി.".                3  : 46

" കതിർത്തു നില്ക്കുന്നൊരുനെല്ലുതീററി --
പ്പതുക്കവേ ബാലകനങ്ങുപോയാൻ
പശുക്കറപ്പാൻ പുലർകാലനേരം
വിശുദ്ധയാം ഞാനിഹ ചെന്നനേരം.                3  : 47

പ്രാണങ്ങളാകും പശു വൃന്ദമൊന്നും
കാണാഞ്ഞുഴന്നങ്ങനെ നിന്നു ഞാനും

കാണായിതന്നേരമുടൻ വരുന്നൂ
കാർവർണ്ണനാമുണ്ണിയുമിമ്പമോടെ .". 3 : 48

" പാടത്തുനിൽക്കുന്നു പശുക്കളെല്ലാം
കൂടെക്കളിക്കുന്ന പശുക്കിടാങ്ങൾ
മൂഢേ!, കറന്നീടുക നീയു, മിത്ഥം
പ്രൌഢം പറഞ്ഞാശു ഗമിച്ചു ബാലൻ. ". 3 : 49

പറഞ്ഞിതന്നേരമൊരുത്തി ഖേദാൽ
പറഞ്ഞു കൂടാ മമ കർമ്മദോഷം .
" നിറഞ്ഞു ദു:ശീല മഹോനിനച്ചാ --
ലറിഞ്ഞു കൂടാ കപടം യശോദേ ! " 3 : 50

" ഘടങ്ങളിൽപ്പാലു നിറച്ചൊരുന്നാ --
ളെടുത്തടുപ്പത്തു കരേററി ഞാനും
അടുക്കളയ്ക്കുള്ളിലടുത്തു വന്നി --
മ്മിടുക്കനാമുണ്ണിയുമങ്ങിരുന്നാൻ .". 3 : 51

" വിരഞ്ഞു ഞാനപ്പൊഴുതിന്ധനത്തെ --
ത്തിരഞ്ഞു പോയൊരു ദശാന്തരാളേ
ഘടങ്ങളെല്ലാം കടകോലെടുത്ത --
ങ്ങുടച്ചു വേഗേന ഗമിച്ചു ബാലൻ .". 3 : 52

" വല്ലാത്ത ബാലപ്രഭവത്തിനെക്കാ --
ളില്ലാത്ത ബാലപ്രഭവം സുഖംപോൽ .
ഉല്ലാസമെന്നുള്ളതുമിജ്ജനങ്ങൾ --
ക്കില്ലാതെയായ് വന്നിതുദൈവദോഷാൽ ." 3 : 53

" ക്ഷമിക്കയോ മറ്റൊരു ദിക്കുനോക്കി --
ഗ്ഗമിക്കയോ വേണ്ടതു ഞങ്ങളെല്ലാം
ശമിക്കുമോ ദു:ഖ, മിതിന്നു കൂടെ
ശ്രമിക്കുമോ നീ, വദ പുണ്യശീലേ! ". 3 : 54

ഇത്യാദി ഗോപീജനവാക്യമെല്ലാ --
മത്യാദരാൽ കേട്ടു യശോദ താനും
ചിത്തേ സുതസ്നേഹവശേന മന്ദം
മത്തേഭ സഞ്ചാരിണി കിഞ്ചിദൂചേ . 3 : 55

" എന്നുണ്ണിതൻ ചാപലമിന്നു കേട്ടോ --
ലെന്നുള്ളിലും കുണ്ഠിതമുണ്ടിദാനീം
എന്നാകിലും തർജ്ജനമാശു ചെയ്‌വാ --
നെന്നാലസാദ്ധ്യം ഖലുഗോപിമാരേ! ". 3 : 56

" വാത്സല്യമെന്നുള്ളിലുമത്യുദാരം
മാത്സർയ്യരാരും തുടരായ്കവേണം .
ചേതങ്ങളോരോന്നു വരുന്ന നേരം

ഖേദങ്ങളുണ്ടായതു കുററമല്ല . ". 3 : 57

" മൺപാത്രനാശേ പകരം തരുന്നേൻ
പൊൻപാത്രമമ്പോടഥ രത്നപാത്രം .
സമ്പത്തനേകം ബത സംഭരിപ്പിൻ
സമ്പൂർണ്ണമോദേന ഗമിച്ചു കൊൾവിൻ ." 3 : 58

ഇത്ഥം പറഞ്ഞാദരപൂർവ്വമപ്പോ --
ളർത്ഥം കൊടുത്താശു ബഹുപ്രകാരം
ചിത്തം കുളുർപ്പിച്ചഥ ഗോപിമാരെ
പ്രത്യേകമേവം പുനരങ്ങയച്ചാൾ . 3 : 59

"കണ്ണൻ തദാ മണ്ണു ഭുജിച്ചു പോലും
ദണ്ണം പിടിച്ചീടുമിവന്നു നൂനം "
എന്നിങ്ങനെ കേട്ടു യശോദ വേഗാൽ
വന്നീടിനാളമ്പൊടു കോപമോടേ . 3 : 60

'കഷ്ടം കുമാര, തവ വാ പിളർന്നു
കാട്ടേ' ണമെന്നമ്മ പറഞ്ഞനേരം
ഒട്ടും മടിക്കാതെ പിളർന്നു വക്ത്രം
കാട്ടീടിനാൻ കൈതവ മർത്ത്യമൂർത്തി . 3 : 61

മാതാവു നോക്കുന്ന ദശാന്തരാളേ

പാതാള ഭൂലോക സുരേശലോകം
ഭൂതങ്ങളും പ്രേത പിശാചകുളീ --
വേതാള ജാലങ്ങളുമത്ര കണ്ടാൾ . 3 : 62

കാടും മഹാശൈലകുലങ്ങളേഴും
നാടും നദീപാളി സമുദ്രമേഴും
ആടും ഫണിശ്രേണി മനുഷ്യജാലം
ചാടും മൃഗവ്രാതവുമത്ര കണ്ടാൾ. 3 : 63

പാലാഴി തന്നിൽ ഫ്ണിരാജതല്പേ
ലീലാസുഖം പൂണ്ടഥ പള്ളികൊള്ളും
നീലാംബുദശ്യാമള വിഷ്ണു രൂപം
നാലാനനാദീനപി തത്ര കണ്ടാൾ. 3 : 64

രക്ഷോഗണം പക്ഷിത രക്ഷുജാലം
വൃക്ഷങ്ങളും യക്ഷികൾ കുക്ഷിജാലം
നക്ഷത്രമക്ഷത്ര വിപക്ഷ പക്ഷ --
ലക്ഷങ്ങളും തൽക്ഷണമത്രകണ്ടാൾ . 3 : 65

ഗോപാലകന്മാരഥ ഗോപിമാരും
ഗോപാലയശ്രേണിയുമെന്നുവേണ്ട
ഗോവൃന്ദവും മണ്ണു ഭുജിച്ച മേവും
ഗോവിന്ദനെത്തന്നെയുമത്ര കണ്ടാൾ . 3 : 66

ഇത്യാദി സർവ്വം ബത കണ്ടനേരം
ചിത്തേ ഭയം പൂണ്ടഥ നന്ദപത്നി
നേത്രങ്ങൾ ചിമ്മിത്തരസാ മിഴിച്ചാ --
ളുത്രാന്തരേ കണ്ടതുമില്ലതൊന്നും . 3 : 67

സ്തന്യം കൊടുത്താശു പുണർന്നു ഗാഢം
ധന്യാംഗനാമൌലി യശോദ താനും
തന്നുണ്ണിയെന്നുള്ള മമത്വമോഹാ --
ലന്യപ്രകാരങ്ങൾ മറന്നിരുന്നാൾ . 3 : 68

സമ്പന്നലീലം ദധിമന്ഥകാലേ
കുംഭം തകർത്താനഥ വാസുദേവൻ
ഗംഭീര കോപേന പിടിച്ചു കെട്ടാ --
നമ്പോടണഞ്ഞാളുടനമ്മതാനും . 3 : 69

കൊണ്ടങ്ങു ചെന്നീടിന പാശമെല്ലാം
രണ്ടംഗുലം നീളമലുനമായി
കണ്ടാലറിഞ്ഞീടുകയില്ല, മോഹം
കൊണ്ടാശു കുണ്ഠാശയയാം യശോദ . 3 : 70

ആയാസമമ്മയ്ക്കുരുതെന്ന ബുദ്ധ്യാ
മായാമയൻ താനനുവാദമേകീ

സന്ധിച്ചിതപ്പോ, ളുരലോടു കൂടി --
ബ്ബന്ധിച്ച മാതാവുമുടൻ നടന്നാൾ . 3 : 71

ദാമത്തിനാലുള്ളൊരു ബന്ധമൂലം
ദാമോദരോ നാമ ബഭ്രുവകൃഷ്ണൻ .
രാമാനുജൻ താനുരലും വലിച്ച --
ങ്ങാമോദശാലീ നട കൊണ്ടു മന്ദം . 3 : 72

രണ്ടായി നിൽക്കും കകുഭദ്രുമത്തെ --
ക്കണ്ടാനുപാന്തേ കമലായതാക്ഷൻ
തദന്തരാളത്തിലുലൂഖലത്തെ --
ത്തദാവലിച്ചിട്ടു വലം തിരിഞ്ഞാൻ . 3 : 73

മുറിഞ്ഞു വൃക്ഷങ്ങൾ പതിച്ചനേരം
മറിഞ്ഞു ദിവ്യാകൃതി രണ്ടുപേരും
അറിഞ്ഞു ഗോവിന്ദ ചരിത്രമെല്ലാം
പറഞ്ഞുയക്ഷേശ്വര നന്ദനന്മാർ . 3 : 74

" ധരിക്ക കൃഷ്ണാ നളകൂബരൻ ഞാൻ
പരൻ മണിഗ്രീവനിവൻ മഹാത്മൻ !
ധനാധിനാഥൻെറ കുമാരകന്മാ --
രനാരതം പണ്ടു സുഖിച്ചു വാണാർ ." 3 : 75

" പണ്ടങ്ങൊരുന്നാളതിമദ്യപാനം --
കൊണ്ടന്ധരാം ഞങ്ങളനംഗതാപാൽ
ഗംഗാതടേ കാമിനിമാരുമായി --
സ്സംഗീത ശൃംഗാര രസം തുടങ്ങി "                3 : 76

" വിവസ്ത്രഭാവേന രമിക്കുമപ്പോൾ
പ്രവിഷ്ടനായീ മുനി നാരദൻ താൻ
ഗുരുപ്രകോപേന ശപിച്ചു വേഗാൽ
തരുക്കളായ് വന്നിതു തൽ പ്രഭാവാൽ ."        3 : 77

" തന്നാൻ പുനർമ്മാമുനി ശാപമോക്ഷം
നന്ദാത്മജൻ വന്നു തൊടുന്നകാലം
നന്നായ് വരും തീരുമനർത്ഥമെല്ലാം
മെന്നുള്ള തത്ഭാരതി സത്യമായി ."                3 : 78

" നിരാമയൻ നീ, നിഖിലേശ്വരൻ നീ,
നിരഞ്ജനൻ നീ, നിരുപാധികൻ നീ,
നിരാദികൻ നീ, നിരുപപ്ലവൻ നീ,
നിരന്തകൻ നീ, ഭഗവാൻ നമസ്തേ "                3 : 79

ഇത്ഥം വണങ്ങി സ്തുതിചെയ്തുദാരം
വിത്തേശജന്മാരുടനേ മറഞ്ഞാർ
ഇത്തത്ത്വമെല്ലാമറിയും നരാണാം

ചിത്ത പ്രസാദം ഫലമത്യുദാരം .                    3  : 80

പൊട്ടിച്ചാടുന്ന വൃക്ഷധ്വനി ചടചടിതം
    കേട്ടു ഞെട്ടിപ്പുറപ്പെ --
ട്ടൊട്ടേടം വന്ന നന്ദാദികളവശതയാ
    നിന്നു നോക്കും ദശായാം
പുഷ്ട ശ്രീകേളിരംഗസ്ഥലതനുവുടയോ
    നഷ്ടലോകാധിപന്മാർ --
ക്കിഷ്ടം നൽകുന്ന മായാമയനരലും വലി --
    ച്ചെത്തിനാനത്തലോടെ .                    3  : 81

ബന്ധക്ലേശമൊഴിക്കുമച്യുതനടേ
    ബന്ധം മുദാ വേർപെടു --
ത്തന്തഃ സന്തതരാഗനായ ജനകൻ
    ബാലം പുണർന്നീടിനാൻ
ബന്ധു പ്രീതികലർന്നുവന്ന പശുപ --
    ന്മാരോടു കൂടിസ്സുഖം
സന്തോഷിച്ചു രമിച്ചു സജ്ജനസഭാ --
    മദ്ധ്യേ വസിച്ചീടിനാൻ .                    3  : 82

* മൂന്നാം സർഗ്ഗം സമാപ്തം *

-----------------------------------

## നാലാം സർഗ്ഗം

---------------------

( വൃന്ദാവന പ്രവേശം )

--------------------------------

തദനന്തരമത്ര ഗോഷ്ടദേശേ
പദമെന്നുള്ളതു സൌഖ്യമല്ലമേലിൽ
അശുഭങ്ങളനേകമുണ്ടു കാണ്മാ --
നിതി ചിന്തിച്ചു തുടങ്ങി നന്ദഗോപൻ . 4 : 1

ഉപനന്ദനതായ ഗോപനപ്പോ --
ളുപഗമ്യേദമുവാച നന്ദനോടായ്
" ശുഭമായൊരു ദേശമുണ്ടുപോലും
സുഭഗം തത്ര നമുക്കു വാസയോഗ്യം ." 4 : 2

" നനു നല്ലൊരു ഭാഗമുണ്ടു വൃന്ദാ --
വനമെന്നിങ്ങനെ, മംഗലസ്ഥലം പോൽ.
ഘനമാർഗ്ഗമതിക്രമിച്ചു ഗോവർ --
ദ്ധനശൈലം പുനരെത്രയും മനോജ്ഞം . ". 4 : 3

" യമുനാപുളിനം മനോഭിരാമം
രമണീയം കില സന്തതം വസിപ്പാൻ
മമപക്ഷമിനിഗ്ഗമിക്ക നല്ലൂ
സമമെല്ലാവരു " മിത്ഥമങ്ങുറച്ചാർ . 4 : 4

അതുനേരമശേഷവല്ലവന്മാ --
രതിമോദേന തുനിഞ്ഞു കോപ്പുകൂട്ടി
ശകടങ്ങൾ കരേറി മോദമോടേ
വികടാഘോഷമിയന്നു യാത്രയായി .          4 : 5

പശുപാലക ബാല വൃദ്ധരെല്ലാം
പശുവൃന്ദങ്ങളുമംബുജാക്ഷിമാരും
കൃശഗാത്രിയശോദ നന്ദഗോപൻ
ഭൃശമെല്ലാവരുമൊത്തു തത്ര ചെന്നാർ .     4 : 6

യമുനാതടകാനനേ മനോജ്ഞേ
ഭവനം തീർത്തു വസിച്ചു വല്ലവന്മാർ
അവനീതലമെങ്ങുമിത്ര നന്ന --
ല്ലധിവാസോചിതമെന്നവർക്കു തോന്നീ .     4 : 7

ഒരുനാളഥ രാമകേശവന്മാ --
രൊരുകൂട്ടം പശുപാലബാലരോടെ
തരസാ പശുജാലപാലനാർത്ഥം
പരിതോഷേണ ഗമിച്ചു കാനനാന്തേ .          4 : 8

കരസീമനി കങ്കണങ്ങൾ ചേർത്ത --
ങ്ങരയിൽ ക്കിങ്ങിണിയും നിറച്ചുചാർത്തി

പുരികുന്തല്യ പീലികോർത്തുകെട്ടി --
പ്പരിചോടങ്ങെഴുന്നള്ളി ഗോപബാലൻ .　　4 : 9

തളയും വളയും കിലുക്കി മെല്ലെ --
ക്കളവേണുസ്വനവും മുഴക്കി മന്ദം
കളി പുഞ്ചിരി കൺവിലാസമോടേ
കളഗോപാലകബാലകൻ നടന്നാൻ .　　4 : 10

സ്ഫടികത്തിനു തുല്യമാം ശരീരം
ചടുലം നീലദുകൂലവും ധരിച്ചു
പടുഭാവമിയന്നു മന്ദമന്ദം
നടകൊണ്ടഥ രോഹിണീതനൂജൻ .　　4 : 11

തരമായ വയസ്യരോടുകൂടി
ത്തരുമൂലങ്ങളിൽനിന്നു കേളിയാടി
തരുണാർക്കസമപ്രകാശകന്മാർ
തരസാ ഗോക്കളെമേച്ചു സഞ്ചരിച്ചാർ .　　4 : 12

യമുനാജലപാനമാശുകൃത്വാ
ഗമനായാസശമം വരുത്തി നിത്യം
കമനീയമതായ കാനനാന്തേ
കമലാജാനികളിക്കു മദ്ദശായാം.　　4 : 13

ശിശുവാകിന കൃഷ്ണനെച്ചതിപ്പാൻ
പശുവത്സാകൃതി പൂണ്ടു കംസദൂതൻ
അസുരാധമനാശു തത്ര ചെന്നാ --
നസുനാശത്തിനടുക്കയാലൊരുന്നാൾ. 4 : 14

കരുണാകരനങ്ങറിഞ്ഞു വേഗാൽ
ചരണം രണ്ടുമുടൻ കരേ ഗൃഹീത്വാ
തരു തന്നിലടിച്ചു നിഗ്രഹിച്ചാൻ
തരസാ ദാനവനെ ത്രിലോക നാഥൻ . 4 : 15

ദിവി ദേവകൾ പുഷ്പവൃഷ്ടിചെയ്തു
ഭുവനാധീശനിലുള്ള ഭക്തിയോടെ
നവ സുന്ദരനിന്ദിരാ മണാളൻ
ഭവനം പ്രാപ്യ ഭുജിച്ചു സുപ്തനായി . 4 : 16

ദിനനായകനങ്ങുദിച്ചനേരം
പുനരുത്ഥായ കുളിച്ചു വാസുദേവൻ
നന്നഭക്ഷണവും കഴിച്ചു മോദാൽ
വനയാനത്തിനു കോപ്പു കൂട്ടി നിന്നാൻ 4 : 17

പരിചോടു യശോദ താൻ വിളിച്ച --
ങ്ങരികേ ചേർത്തു പുണർന്നു മന്ദമന്ദം
പുരികുന്തലഴിച്ചു ഭംഗിയോടെ

തരസാ കെട്ടി മുഖാംബുജം മിനക്കി 4 : 18

വലയങ്ങളണിഞ്ഞു പാണിയുഗ്മേ
പുലിയൻ മോതിരവും ഗളാന്തരാളേ
മണികിങ്ങിണി കാഞ്ചിയും നിതംബേ
മണമേറും കുസുമം ച കേശപാശേ 4 : 19

ചരണേ മണിനൂപുരം ധരിപ്പി --
ച്ചരവിന്ദാക്ഷനെയങ്ങു യാത്രയാക്കി
മുസലായുധ വേഷവും തഥൈവ
പ്രസഭം ചെയ്തിതുചിത്ത കൌതുകേന. 4 : 20

ധനുപാണിതലേ വഹിച്ചു ശൃംഗം
പുനരോടക്കുഴലും വളഞ്ഞ കൊമ്പും
പപശുപാലക ബാലരോടു കൂടി
ശിശുധേനുക്കളെയും തെളിച്ചു കൃഷ്ണൻ. 4 : 21

അടവീതട വീഥിയിൽക്കളിപ്പാൻ
നടകൊണ്ടാനുടനഗ്രജേന സാകം
അടിയാകിന പങ്കജേ വിളങ്ങും
പൊടികൊണ്ടാശു വനം വിശുദ്ധമാക്കി . 4 : 22

മധുസൂദന പാദ രേണുസംഗാ --

ലധികം ശോഭിതമായികാനനാന്തം
മധുമാരി ചൊരിഞ്ഞു, പുഷ്പജാലേ
മധുപാളി മധുപാനവും തുടങ്ങി . 4 : 23

മയിലും കുയിലും മദം തുടങ്ങി
മുയലും മാനുകളും കളിച്ചു മേവി
മലയും നിലയും മരങ്ങൾ പുല്ലും
കലയും പന്നിയുമേററമുല്ലസിച്ചു . 4 : 24

ഹരിയും കരിയും വെടിഞ്ഞു വൈരം
നരിയും പന്നിയുമൊന്നുപോലെയായി
ഉരഗം ബത കീരിയും നിരന്നു
നരകാരാതി വനേ വസിച്ച കാലം . 4 : 25

ബകരൂപമുടൻ ധരിച്ചെട്ടുത്താ --
നകതാരിൽക്കപടേന കോപിദൈത്യൻ
നഖവും മുഖവും തുറിച്ച കണ്ണും
നിഖിലം ഭീതികരം ഗിരിപ്രമാണം . 4 : 26

ഗുഹപോലെ പിളർന്ന കൊക്കിനുള്ളിൽ
സഹസാവന്നു മുകുന്ദനെ ഗ്രസിച്ചാൻ
ദഹനന്നു സമാനമാം തദംഗം
വഹിയാഞ്ഞദ്ദനുസൂനു സന്ത്യജിച്ചാൻ. 4 : 27

പുനരമ്പൊട്ടു കൊത്തുവാനടുക്കും
ദനുജൻ തന്നുടെ കൊക്കു കൈക്കലാക്കി
കുടിലാസുരനെക്കുശേശയാക്ഷൻ
നടുവേ കീറിയെറിഞ്ഞു രണ്ടു ഭാഗേ . 4 : 28

ബകവൈരിയുടേ ശിരസ്സിലപ്പോൾ
വികചം കല്പകവൃക്ഷ പുഷ്പജാലം
സുഖമോട്ടു ചൊരിഞ്ഞു വാനവന്മാ --
രഖിലം പ്രീതി കലർന്നു ജീവലോകം . 4 : 29

നിജമാകിന മന്ദിരേ നിശായാം
സ്വജനത്തോടൊരുമിച്ചുറങ്ങി ബാലൻ
നിജബന്ധുജനാന്വിതൻ പ്രഭാതേ
നിജകൃത്യത്തിനു കാനനം പ്രപേദേ . 4 : 30

പൊതിചോറുമെടുത്തു കൂട്ടുവാന --
ങ്ങതിനല്ലോരുപദംശവും വഹിച്ച്
മതിമോദമിയന്നു വല്ലവന്മാർ
ദിതിജാരിക്കു സഹായമായ് നടന്നാർ . 4 : 31

ഉരഗാകൃതിയാമഘാസുരൻ താ --
നൊരു ഭാഗേ വദനം പിളർന്നു നിന്നാൻ

ഗുഹയെന്നു നിനച്ചു ഗോപവൃന്ദം
സഹസാ തന്മുഖകന്ദരേ കടന്നു .                4 : 32

വിഷപാവകശക്തികൊണ്ടനേകം
വിഷമാവസ്ഥ പിണഞ്ഞുഴന്ന നേരം
വിഷയാർണ്ണവ കർണ്ണധാരനാകും
വിഷഭൃന്നാശന കേതവും കടന്നാൻ .                4 : 33

മുഖമാശു മുറുക്കിനാൻ പെരുമ്പാ --
മ്പഖിലേശൻെറ വിനാശനം വരുത്താൻ
മുരവൈരി തദാ വളർന്നു കണ്ഠം
വിരവോടങ്ങു പിളർന്നു നിഗ്രഹിച്ചാൻ .                4 : 34

അതുനേരമഘാസുരൻെറ ദേഹാ --
ദതിയായിട്ടൊരു കാന്തി സംഭവിച്ചു
അതുചെന്നു മുകുന്ദനോടു ചേർന്നു
കുതുകം കണ്ടു വണങ്ങിവാനവന്മാർ .                4 : 35

കബളങ്ങളെടുത്തു ഭുക്തിചെയ്താ --
നബലാലാളനലോലനായ ബാലൻ
പ്രബലം മുരവൈരിതൻ വിലാസം
സകലം കണ്ടജനൊന്നു  വിസ്മയിച്ചാൻ .                4 : 36

അഥ വത്സകുലം മറച്ചു പിന്നെ
പ്രഥിതം ഗോപകുലത്തെയും മറച്ചാൻ
 പരമേഷ്ഠി പരീക്ഷണാർത്ഥമായി
പ്പരമാത്മാവിനെ വഞ്ചനേന വെല്വാൻ .        4 : 37

ഹരിതാനഥ ഗോപ ഗോസമൂഹം
തരസാ നിർമ്മിതമാക്കി നിർവ്വിവാദം
ഒരു വത്സരമങ്ങതിക്രമിച്ചു
വിരവിൽത്തത്ര വിരിഞ്ചനാവിരാസീൽ .        4 : 38

അനുരൂപ പദാർത്ഥവും വിശേഷാൽ
പുനരുണ്ടായ പദാർത്ഥവും തദാനീം
അറിവാനരുതാഞ്ഞുഴന്നു നിന്നാൻ
മറിമായത്തിനു മൂലമാം വിരിഞ്ചൻ .        4 : 39

പുതുഗോകുല ഗോപജാലമെല്ലാ --
മതുനേരം ബത വിഷ്ണുരൂപമായി
കടകം മകുടം കിരീടഹാരം
കടിസൂത്രം  വനമാല പീതചേലം.        4 : 40

മകരാകൃതി കുണ്ഡലം മനോജ്ഞം
മഹിതം കൌസ്തുഭ ഹാരവത്സചിഹ്നം
അരിശംഖഗദാസരോജമിത്ഥം

വിലസും നാലു ഭുജങ്ങളും വിളങ്ങി .                    4 : 41

അതിലൊന്നു നിജസ്വരൂപനാക്കി
സ്ഥിതിചെയ്താനഥ ദേവകീതനൂജൻ
അതു കണ്ടു വിരഞ്ഞു നിന്നനേകം
സ്തുതി ചെയ്താനതി ഭക്തനാം വിരിഞ്ചൻ .            4 : 42

" അചരങ്ങൾ ചരങ്ങളായതും നീ --
യചലബ്രഹ്മവികാസമായതും നീ
ക്വചിദസ്ഫുടരൂപനായതും നീ
ക്വചന പ്രസ്ഫുടരൂപനായതും നീ "                4 : 43

" പശുപക്ഷി മൃഗാദി ജാതിഭേദം
വശമാക്കിബ്ബഹുവിസ്തരിപ്പതും നീ
ബഹുമാർഗ്ഗതങ്ങളായതെല്ലാം
ബഹുധാ കത്രചിദസ്തമാക്കുവോൻ നീ . "          4 : 44

" ജഠരേ സചരാചര പ്രപഞ്ചം
ദൃഢമാക്കി സ്ഫുടതുംഗ ഭംഗിയോടേ
പ്രളയാംബുധി ചേർന്നു യോഗനിദ്രാ --
മുളവാക്കുന്നതു മിന്ദിരാപതേ, നീ .".              4 : 45

" ജനനം മരണം വിപത്തു സമ്പ --

ത്തഭിമാനം പരിഭ്രുതി ഭ്രുതി ലാഭം
 അതിദുർഘടമായ മായകൊണ്ടു --
ള്ളതിവിഭ്രാന്തി വരുത്തുമീശ്വരൻ നീ .".        4  : 46

" ഫലമൊന്നു  കുഴിച്ചു മണ്ണിലിട്ടാൽ
പല കൊമ്പും കവരങ്ങളും വിളങ്ങും
ചില പൊട്ടിമറിഞ്ഞു വീഴ, മപ്പോൾ
ച്ചില വർദ്ധിച്ചു ഫലങ്ങളും പൊഴിക്കും ".        4  : 47

" അതുനേരമൊരഗ്നി വന്നുപററി
സ്ഥിതമായുള്ളതു വെന്തു ഭസ്മമാകും
അതുപോലെ സമസ്തജന്തുവർഗ്ഗ --
സ്ഥിതിയും നാശവുമീശ! നിൻ പ്രഭാവാൽ ."   4  : 48

" അയി ! ഞാനറിയാതെ കണ്ടു ചെയ്തോ --
രപരാധം സകലം ക്ഷമിക്കവേണം .
ഉപകാരവിധാനയോഗ്യനാം ഞാ --
നപരാധം തവ ഹന്ത ചെയ്തുപോയേൻ ."        4  : 49

" അവതാരമിതെത്ര ശക്തിയുണ്ടെ --
ന്നറിവാനീമറിമായമാചരിച്ചേൻ
ചെറുതല്ല ഭവാനതെന്നിദാനി --
മറിയുന്നേനപരം ഗ്രഹിച്ചുകൂടാ ."        4  : 50

" അറിയാമിതുമാത്രമത്രവാഴും
മറിമാൻകണ്ണികൾ ചെയ്ത പുണ്യപൂരം
ഒരുമിച്ചു ജനിച്ച മൂർത്തിയല്ലോ
കരുണാവാരിധേ ! തവസ്വരൂപം ."                    4 : 51

വിധിവാക്കുകൾ കേട്ടു മാധവൻ താ --
നധികം പ്രീതികലർന്നനുഗ്രഹിച്ചാൻ
ബഹുരൂപമതാശു സംഹരിച്ചാൻ
മഹനീയം ശിശുവിഗ്രഹം ധരിച്ചാൻ .                    4 : 52

കബളാർദ്ധമിടങ്കരേ വഹിക്കും
കപടസ്വാമികുമാരനെ പ്രണമ്യ
കമലാസനനഞ്ജസാ മറഞ്ഞാൻ
കമലാകാമുകനും പുരം ഗമിച്ചാൻ .                    4 : 53

ഒരു നാളഥ രാമനോടുകൂടി --
ത്തരസാ താലവനം പ്രവിഷ്ടനായി
പരിചോടു മുദാ മുരാരിതാനും
പശുപന്മാരുമശേഷഗോക്കളോടെ.                    4 : 54

അഥ താലഫലം കുലുക്കി വീഴി --
ച്ചതു ഭക്ഷിച്ചു തുടങ്ങി വല്ലവന്മാർ

അതുകേട്ടു കയർത്തു ധേനകാഖ്യൻ
ദിതിജൻ വന്നിതു ഗർദ്ദഭസ്വരൂപി 4 : 55

അവനെക്കൊലചെയ്തു കാമപാലൻ
ഭുവനത്രാണപരായണസ്വരൂപൻ
അതുനേരമവൻെറ ഭൃത്യവർഗ്ഗം
വിതതക്രോധഭരേണ വന്നടുത്തു . 4 : 56

അവരാശു സൃഗാലവേഷമോടേ
സമരം ചെയ്തിതുസാഹസപ്രിയന്മാർ .
ബലനും ബത കൃഷ്ണനും രണാന്തേ
കൊലചെയ്താരമരാരി വൃന്ദമെല്ലാം . 4 : 57

ബഹുതാലഫലം ഭുജിച്ചു വേഗാൽ
ഗൃഹമാഗമ്യ വസിച്ചു ദേവദേവൻ .
പുനരഗ്രജനെപ്പിരിഞ്ഞൊരുന്നാൾ
വനഭാഗേ പശുമേച്ചു സഞ്ചരിച്ചാൻ . 4 : 58

ഉഗാധിപനായ കാളിയൻെറ
ഗരളം കൊണ്ടതിരൂക്ഷമഗ്നി തുല്യം
ഒരു ദിക്കിലഹോ കളിന്ദകന്യാ --
ജലമെന്നുള്ളതറിഞ്ഞു തത്ര ചെന്നാൻ . 4 : 59

പശുഗോപകുലം ജലം കുടിച്ചു
ഭൃശതാപേന തടേ മരിച്ചു വീണു
മധുവൈരി തദാ കടാക്ഷമാകും
സുധകൊണ്ടമ്പൊടു ജീവിയാഞ്ചകാര .          4 : 60

ബഹുപക്ഷികളംബരേ പറക്കെ --
 ന്നളവിൽപ്പക്ഷമുടൻ കരിഞ്ഞുവീണു
മഹിഷങ്ങൾ  ഗജങ്ങളെന്നു വേണ്ടാ
ബഹുധാ വാരി കുടിച്ചപായമായി .          4 : 61

അതിസങ്കടമാശു കണ്ടനേരം
മതിപത്തേ  കനിവുള്ള വാസുദേവൻ
അധിരുഹ്യ തദാ കടമ്പുതന്മേ --
ലധിക പ്രാഭവമോടു തത്ര നിന്നാൻ .          4 : 62

ഗരളാഗ്നിബലാൽ കരിഞ്ഞ വൃക്ഷം
തരസാ പൂത്തു തഴച്ചു ദൃഷ്ടമായി .
യമുനാ സലിലേ കുതിച്ചു ചാടീ
കമലാവല്ലഭനല്ലസൽ പ്രമോദം .          4 : 63

തിരമാലകളിൽക്കളിച്ചു മന്ദം
വിളയാടീടിന കൃഷ്ണനെ ഫണീന്ദ്രൻ
ഗുരുകോപമണഞ്ഞു ചുററിമുററും

പരിദംശിച്ചിതു മർമ്മസന്ധിതോറും 4 : 64

പുളിനേ മരുവുന്ന ഗോപവൃന്ദം
നളിനാക്ഷൻെറ ദശാവിശേഷമേവം
അവലോക്യ വിലാപരോദമോടേ
വിവശീഭാവമിയന്നു നിന്നുഴന്നു . 4 : 65

അശ്രുഭം ബത കണ്ടു നന്ദഗോപൻ
പശുപന്മാരുമശേഷനാരിമാരും
ബലഭദ്രനുമാശ്രുതത്ര വന്നാ --
രലമിക്രീഡിതമെന്നു നിന്നുചൊന്നാർ . 4 : 66

ഫണിബന്ധമഴിച്ചു വാസുദേവൻ
പണികൂടാതെ കരേറി തീരഭാഗേ
ഫണിതൻ ഫണചക്രമേറി നിന്ന --
ങ്ങണി നൃത്തങ്ങൾ തുടങ്ങി ഭംഗിയോടെ . 4 : 67

തളയും വളയും കിലുങ്ങുമാറ --
ങ്ങിളകീ തൽപദപാണി താളമേളം
ലളിതം നടനം മനോഭിരാമം
കളസംഗീതകമംഗലം വിളങ്ങി . 4 : 68

വിറകൊണ്ടിതു കൊണ്ടൽ വേണിഭാഗേ

നിരകൊണ്ടീടിന കേകിപിഞ്ഛജാലം
നിറമേറിന പീതമാം ദുകൂലം
നിതരാമങ്ങിളകുന്ന നിർമ്മലാഭം . 4 : 69

അഴകേറിന ചാരുനാദമോടേ
കുഴലും പാണിതലേന വക്ത്രപത്മേ
മധുരാധരസീമ്നി ചേർത്തുചേർത്ത --
ങ്ങധികാനന്ദമമന്ദ ഗീതഘോഷം . 4 : 70

ഉടനംബരവാസിദേവവൃന്ദം
പടുഗാനസ്തുതിഘോഷതോഷമോടേ
തുടിതാളമിടയ്ക്കയും മുഴക്കി
സ്ഫുടഭക്തി പ്രവണം വണങ്ങിനിന്നാർ . 4 : 71

തരസാമിത രാഗഭോഗമോടേ
സുരനാരീജനനൃത്തവും തുടങ്ങി
ഉരഗപ്രഭു കാളിയൻ മയങ്ങീ
ഗുരുഭാരേണ ഫണങ്ങളും വണങ്ങീ . 4 : 72

ഫണിനായകഭാർയ്യമാരശേഷം
പ്രണിപാതേന മുഹൂർമ്മുഹു: സ്തുതിച്ച
പ്രണവാദിക വേദസാരവാക്യം
ക്ഷണമാകർണ്ണ്യ തെളിഞ്ഞു വാസുദേവൻ . 4 : 73

അഥ സർപ്പശിരസ്സിൽ നിന്നിറങ്ങി
പ്രഥിത പ്രീതിരസേന ഗോപബാലൻ
ഉരഗാധിപനെക്കരേണതൊട്ട --
ങ്ങരുൾ ചെയ്താനരുണാംബുജായതാക്ഷൻ. 4 : 74

" അയിനാഗപതേ ! നിനക്കു നിത്യം
മയി വിശ്വാസമഭംഗമായ് വരേണം
യമുനാസലിലം വെടിഞ്ഞു വേഗാൽ
ഗമനം ചെയ്ക ഭവാൻ കുടുംബമോടേ ". 4 : 75

" രമണീയതമം സമുദ്രമദ്ധ്യേ
രമണം നാമ വിശാലദേശമുണ്ട് .
അവിടേക്കു ഗമിക്ക കാളിയാ നീ --
യവിടെ ബ്ഭൂരിസുഖം ഭവിക്കുമല്ലോ" . 4 : 76

" വിനതാസുതനെ ബ്ഭയപ്പെടേണ്ടാ
വിനയശ്രീഗുണമുള്ള കാളിയാ! നീ
തവ മൌലിഷുമൽപദങ്ങൾ കണ്ടാ --
ലവനുണ്ടോ വിപരീതനായ് വരുന്നൂ ?". 4 : 77

അതുകേട്ടു നമസ്കരിച്ചു പോയാ --
നതുലപ്രീതി കലർന്നു നാഗരാജൻ

ഫണിനീജനവും ഹരിക്കപട്ടും
മണിജാലം  ച കൊടുത്തു സമ്പ്രതസ്ഥേ.          4  : 78

തദനന്തരമർക്കനസ്തമിച്ചു
വദനാബ്ജം ബതമങ്ങി പത്മിനീനാം
പ്രിയയോട്ടു പിരിഞ്ഞു ചക്രവാകം
പ്രിയഭാവേന വരിഞ്ഞിതാമ്പലെല്ലാം .          4  : 79

ഭുവനേഷു നിറഞ്ഞിതന്ധകാരം
ഭവനം പുക്കു വസിച്ചു ഭീരുലോകം
അഭിസാരികമാരതംഗതാപാ --
ലഭിതോ ഋദ്ധഗതാഗതം തുടങ്ങി .          4  : 80

സ്മരനും തരസാ കുലച്ചു വില്ലും
ശരവും കൈക്കലെടുത്തു കോപ്പുകൂട്ടി
വരവാണികളാത്മവല്ലഭൻെറ
വരവും നോക്കി വസിച്ചു വാസഗേഹേ .          4  : 81

ഇതി രമ്യമതാം ദിനാവസാനേ
മതിമാനാകിയ ബാലവാസുദേവൻ
ജനനീ ജനകാഗ്രജാദി വൃന്ദം
കനിവോടങ്ങിന കൂടി യാത്രയായി .          4  : 82

" ഇവിടെ സ്ഥിതിചെയ്ക നാമിദാനീം
ഭവനേ ചെൽവതിനിന്നുനേരമില്ല "
ഇതി കൃഷ്ണഗിരാ വനാന്തരാളേ
ഹിതമോടങ്ങു ശയിച്ചു വല്ലവന്മാർ . 4 : 83

തൽക്കാലം നാലുഭാഗങ്ങളിലളിപടല --
ശ്യാമധൂമങ്ങളോടേ
പൊക്കത്തിൽക്കത്തിയെത്തീ സ്ഫുടമടവിതടേ
കാട്ടുതീ കാററുമായി
വ്യാഘ്രം സിംഹം വരാഹം മഹിഷമിതി മഹാ --
ജന്തുജാലങ്ങൾ വെന്തു
ശീഘ്രം നന്ദാദിഗോപാലക സവിധമടു --
ത്തുച്ചകൈരുജ്ജ്വലിച്ചു . 4 : 84

ഹാഹാ കഷ്ടം ശിവശിവ മഹാ --
വഹ്നിവന്നിജ്ജനാനാം
ദേഹാപായം വിവവൊട്ടു വരു --
ത്തീട്ടുമെന്നത്തലോടേ
മോഹാലസ്യം പശുപനികരേ
തത്ര വർദ്ധിച്ചനേരം
സ്നേഹാധീശൻ മധുരിപു വിഴ --
ങ്ങീടിനാനാശ്രയാശം . 4 : 85

തദനു വിപിനവഹ്നിക്ലേശനാശേ വിവസ്വാ --
നുദയഗിരി കരേറി പ്രൌഢമാവിർഭവിച്ചു .
മുദിതമതി മുകുന്ദൻ നന്ദവൃന്ദേനസാകം
സദനമനുഗമിച്ചാനുത്തമം തത്രരേമേ . 4 : 86

* നാലാം സർഗ്ഗം സമാപ്തം *

-----------------------------------------

## അഞ്ചാം സർഗ്ഗം

-----------------------

( വൃന്ദാവന ലീലകൾ)

------------------------------

കാലക്രമേണ മുസലായുധമാധവന്മാർ
ബാലത്വമാകിന ദശാന്തമതിക്രമിച്ചു
ബാലാംഗനാജന മനോഹര ബാലലീലാ --
ലോലാന്തരംഗരസകാലമലങ്കരിച്ചു . 5 : 1

കാണ്ഡീരകാനുഗതരാകിന രാമകൃഷ്ണൌ
ഭാണ്ഡീരകാഖ്യ വടവൃക്ഷതടം ഗമിച്ചാർ
അന്യോന്യമമ്പൊടു കളിച്ചവരിപ്രകാരം
ജന്യം തുടങ്ങി ജഗതീപതി സേവകന്മാർ 5 : 2

തോൽക്കുന്നവൻ ബത ജയിച്ചവനെഗ്ഗളാന്തേ
പാർക്കാതെ കണ്ടുടനെടുത്തു നടക്കവേണം
ഇത്ഥം പരസ്പരമുറച്ചഥ ബാലകന്മാർ
യുദ്ധം തുടങ്ങി വടവൃക്ഷതട പ്രദേശേ . 5 : 3

അപ്പോൾ പ്രലംബദനുജൻ പശുപാലവേഷം
കെല്പോടു പൂണ്ടുടനണഞ്ഞു രണം തുടങ്ങി
മുൽപാടു രാമനോടു തോററു ഗളാന്തരാളേ
ദർപ്പേണ രാമനെ വഹിച്ചു തിരിച്ചു വേഗാൽ . 5 : 4

ഭാരം പൊറാഞ്ഞു നിജവേഷമുടൻ ഗൃഹീത്വാ
ദൂരത്തുയർന്നു ഗഗനേ ഗമനം തുടങ്ങി
സീരായുധൻ ഝടിതി മുഷ്ടികൾകൊണ്ടു കുത്തി --
പ്പാരാതെ കണ്ടവനെയും ശമനന്നു നൽകി . 5 : 5

അക്കാലമപ്പശുകുലം ബഹുദൂരദൂരെ
ദിക്കും മറന്നഥ വിശന്നു തളർന്നു നിന്നു .
പുല്ലില്ല തത്ര, ജലമില്ല, മരങ്ങളില്ല,
വല്ലാത്ത വേദനയുമണഞ്ഞു വലഞ്ഞു പാരം . 5 : 6

നീളെത്തിരഞ്ഞു ഭഗവാനവിടേക്കു ചെന്നു
കാളാംബുജാളി കമനീയ കടാക്ഷശാലി
ചീളെന്നു വല്ലവജനങ്ങളുമത്രചെന്നു

കാളുന്ന വഹ്നി സമമാതപമെത്രഘോരം .        5 : 7

കഞ്ജായതാക്ഷനതുനേരമടുത്തുകണ്ടു
മുഞ്ജാടവീപടലമമ്പൊടു ശീതശീതം
അക്കാട്ടിലാക്കി ബത ഗോക്കളെ വേഗമോടെ
തൽക്കാലമാശു  പിടിപെട്ടിതു കാട്ടുതീയും .        5 : 8

" അയ്യോ! മഹാഗ്നി പിടിപെട്ടു ദഹിച്ചുദേഹം
പൊയ്യല്ല കൃഷ്ണ! ശരണം ശരണം ത്വമേകൻ "
ഏവം വിളിച്ചു കരയുന്ന ജനത്തെ നോക്കി --
ദ്ദേവൻ മുകുന്ദനരുൾ ചെയ്തിതു മന്ദഹാസീ        5 : 9

" താപം വെടിഞ്ഞു നിജനേത്രമടച്ചുനില്പിൻ
ഗോപാലരേ!" വിരവിലെന്നരുൾ ചെയ്തനേരം
ഗോപാലരക്ഷികളടച്ചു മിഴിക്കുമപ്പോ --
ളാവന്ന തീയുമടവീതടവും ന ദൃഷ്ടം .        5 : 10

മുഞ്ജാടവീപടവും ബത കാട്ടുതീയും
സഞ്ജാതമായൊരു ദൈത്യഭടൻെറ മായ
തന്മായയും  തദനു താനുമഹോ നശിച്ചു,
ദുർമ്മോഹമീശ്വരജനേഷു  ഫലിക്കുമോതാൻ .    5 : 11

പ്രാപിച്ചു ഗോപഗണഗോഗണയുക്തനാകും

ഗോപാലനാശ്ശു യമുനാ വിപിനാവകാശം
താപിഞ്ചവഞ്ചുള കദംബവനേ വസിച്ചു
താപം പെരുത്തസമയം ഗമയാഞ്ചകാര 5 : 12

ഗോവർദ്ധനാചലഗുഹാസു മഹാനുഭാവൻ
ഗോവിന്ദനും ബലനുമിഷ്ടജനങ്ങളോടെ
അംഭോദമാരി ചൊരിയുന്നൊരു കാലമെല്ലാ --
മിമ്പം കലർന്നഥ കഴിച്ചു സുഖിച്ചു വാണു . 5 : 13

വന്നൂ ശരത്സമയ , മംബുദമൊന്നകന്നൂ
നന്നായ്ത്തെളിഞ്ഞു ജല, മിന്ദുകരം പരന്നൂ
ഇന്ദീവരം കമലമെന്നിവ വന്നുപൊങ്ങീ
നന്ദിച്ചു നന്ദസുതവൃന്ദ മമന്ദമോദം . 5 : 14

ചെന്നങ്ങു നന്ദസദനേ മദനാഭിരാമൻ
വന്ദിച്ചു നന്ദനുടെ പാദസരോജയുഗ്മം
ഇന്ദീവരാക്ഷികളിവൻെറ ഗുണങ്ങളെല്ലാ --
മന്നന്നു കേട്ടു മദനാർത്തി മുഴുത്തു മേവി . 5 : 15

കാർകൊണ്ടെഴുന്ന ഘനസന്തതികാന്തിവെല്ലും
വാർകുന്തളം, മിളിതചാരുമയൂര പിഞ്ഛം
ആ കുഞ്ചിതാളകമരാളകടാക്ഷമോക്ഷം
വൈകുണ്ഠഗാത്രമിദമെത്ര മനോഭിരാമം . 5 : 16

ശ്രീവാസചാരുതരമാം തിരുമാറിടത്തിൽ
ശ്രീവത്സകൌസ്തുഭമണി വനമാലഹാരം
ആവീത പീതവസനാഞ്ചിത കാഞ്ചിജാലം
ശ്രീവാസുദേവനുടെ ദേഹമതീവരമ്യം . 5 : 17

മാണിക്യകങ്കണകലാപ മലങ്കരിക്കും
പാണിദ്വയം, മുഖരനൂപുരപാദയുഗ്മം
വേണുസ്വനാദിമധുരം മധുവൈരിവേഷം
കാണുന്ന കാമിനികൾ കാമവശം ഗമിക്കും . 5 : 18

വൈകുണ്ഠ ദേവനിഹ ഗോക്കളെ മേപ്പതിന്നായ്
പോകുന്നിതു ബഹു സങ്കടമംഗനാനാം .
കൃഷ്ണൻ വരുന്ന വഴിനോക്കി വസിക്കുമേററം
തൃഷ്ണാവശേന വിവശാ ദിവസാവസേന . 5 : 19

കർണ്ണാമൃതം മുരളിനാദരവങ്ങൾ കേൾപ്പാൻ
കർണ്ണം കൊടുത്തവരുമൊക്കെ മറന്നിരിക്കും
വർണ്ണിക്കു മച്യുതഗുണങ്ങ ളംഗനതാപാ --
ലർണ്ണോജ നേർമിഴിക ളിങ്ങനെ തത്ര വാണു . 5 : 20

ഗോപീജനങ്ങളൊരു നാളനുരാഗയോഗാൽ
' ഗോപാലസുന്ദരനിവൻ വരനായ് വരേണം'

ഏവം നിതാന്തമകതാരില്വറച്ച ഭക്ത്യാ
ഭാവം തെളിഞ്ഞു യമുനാപുളിനം ഗമിച്ചാർ .   5 : 21

ഉണ്ടാക്കി തത്ര മണൽക്കൊണ്ടു മനോഭിരാമം
തണ്ടാർശരാന്തകകുടുംബിനി തൻെറ രൂപം
കൊണ്ടന്നു പുഷ്പജലഗന്ധനിവേദ്യമെല്ലാം
വേണ്ടും വിധം വിവിധമർച്ചനയും തുടങ്ങി .   5 : 22

കീർത്ത്യാ വിളങ്ങിന മുകുന്ദപദാരവിന്ദം
മൂർത്ത്യാ വണങ്ങി വചസാ മനസാ ച സാകം
കാർത്ത്യായനീചരണസേവനമാചരിച്ചാ --
രാർത്ത്യാദി ശാന്തിവരുവാൻ വരവാണിമാരും .   5 : 23

ഏവം വ്രതങ്ങളൊരു മാസമുടൻ കഴിഞ്ഞു
ദേവീപ്രസാദവു മവർക്കു്ു ലഭിച്ചിതപ്പോൾ
കർമ്മാവസാനദിവസേ സരസം കുളിപ്പാൻ
നൈർമ്മല്യമുള്ള യമുനാംഭസി ചെന്നിറങ്ങി .   5 : 24

വസ്ത്രങ്ങളങ്ങു തടസീമനി വെച്ചവേഗാ --
ലസ്ത്രീജനം സലിലകേളി തുടർന്നനേരം
തത്രാ ഗമിച്ച വസുദേവകുമാരനപ്പോൾ
വസ്ത്രം ഹരിച്ചരശുപാദപമേറി നിന്നാൻ .   5 : 25

ചൊൽക്കൊണ്ട വേണുമധുരധ്വനി കേട്ടു ദാരം
നോക്കുംവിധൌ കമലനേത്രനെയങ്ങുകണ്ടാർ
ലജ്ജിച്ചുനിന്നു പുനരിന്ദുമുഖീസമൂഹം
' മജ്ജീവനാഥനിവ ' നെന്നു മദം വഹിച്ചു . 5 : 26

' വസ്ത്രം ഹരേ ! തരിക ' യെന്നവർ ചൊന്നനേരം
" വസ്ത്രം തരാമിവിടെ വന്നു കരങ്ങൾ കൂപ്പി
വന്ദിച്ചുനിന്നു ബത മന്ദമിരന്നുതാകി "
ലെന്നംബുജാക്ഷനരുൾചെയ്തിതു മന്ദഹാസി . 5 : 27

നാണിച്ചു നാഥനുടെ മുമ്പിലണഞ്ഞുനിന്നാ --
രേണാങ്കബിംബമുഖിമാരഥ പാണികൂപ്പി
അന്നേരമാശുവസനങ്ങൾ കൊടുത്തു കൃഷ്ണൻ
മന്ദസ്മിതാർദ്രവദനൻ പുനരേവമൂചേ . 5 : 28

" കാമിച്ച വസ്തു കനിവോടു വരുത്തുവൻ ഞാൻ,
പ്രേമത്തിനിങ്ങു കുറവില്ല കൃശാംഗിമാരേ !
കാളിന്ദി തൻ പുളിനമുണ്ടിഹ, വെൺനിലാവു
മേളിച്ച രാത്രികളുമുണ്ടിനി വേണ്ടുവോളം . 5 : 29

ഗോവിന്ദവാഗമൃതമിങ്ങനെ കേട്ടനേര --
മാനന്ദവാരിധിയിലംഗനമാർ പതിച്ചു
മന്ദം നടന്നുനിജമന്ദിരമാഗമിച്ചു

നന്ദാത്മജോ:പി തരസാ ഭവനം പ്രപേദേ .                    5 : 30

പിന്നെക്കദാചിദതി  ദൂരവനപ്രദേശേ
തന്നോട്ടു കൂടി നടകൊണ്ടു കിശോരകന്മാർ
അന്നം ഭുജിപ്പതിനഹോ ലഭിയാഞ്ഞു പാരം
ഖിന്നത്വമാർന്നു തളരുന്നതറിഞ്ഞു കൃഷ്ണൻ .               5 : 31

" യാഗം തുടങ്ങീ മരുവീടിന വിപ്രഗേഹേ
വേഗേന ചെന്നുടനിരന്നു ഭുജിച്ചുകൊൾവിൻ "
എന്നുള്ള  നന്ദസുതശാസന കേട്ടു തുഷ്ട്യാ
ചെന്നാങ്ങിരന്നിതു വിശന്നു കുമാരകന്മാർ .               5 : 32

ഇല്ലത്തിരിക്കു മവനീ സുത  'രന്നമൊട്ടു --
മി' ല്ലെന്നു ചൊല്ലി വിരവോടു തിരിച്ചയച്ചാർ
ക്ഷിപ്രം തദാ ഹരിഗിരാ പുനരർഭകന്മാർ
വിപ്രാംഗനാജന മുപേത്യ കനിഞ്ഞിരന്നാർ .               5 : 33

അന്നേരമദ്ദ്വിജവരാംഗന മാരുദാര --
മന്നാഘൃതം ദധി ഗുളം മധുരോപദംശം
ഇത്യാദി വസ്തു സകലം ബഹു സംഭരിച്ചു
ഭക്ത്യാ നടുന്നിതു മുകുന്ദവിലോകനാർത്ഥം               5 : 34

' നില്പിൻ, കൊടുക്കരുതു  ഭോജന ' മെന്നു കോപാൽ

കല്പിച്ചതൻപതിവചസ്സു നിരാകരിച്ചു
ഉല്പന്നഭക്തിസമമച്യുത പാദമൂലേ
തൽപത്നിമാരതുകൊടുത്തു വണങ്ങി നിന്നാർ . 5 : 35

അന്നേരമങ്ങു നിജഭർത്തൃവിരോധശക്ത്യാ
നിന്നീടിനാളൊരുകുലാംഗന ദൂരദേശേ
ആഹന്ത ! വിസ്മയമിതങ്ങവൾ താനുമപ്പോൾ
ദേഹം ത്യജിച്ചു മധുസൂദനനോടുചേർന്നാൾ . 5 : 36

തൽക്കാലമാശു യജമാനമഹീസുരന്മാർ --
ക്കുൾക്കാമ്പിലമ്പൊടു സുബോധവുമുത്ഭവിച്ചു .
സ്ത്രീകൾക്കുമാരണവരർക്കുമനുഗ്രഹത്തെ
നൽകിസ്സുഖേന പുരിപുക്കിതു ചക്രപാണി . 5 : 37

അത്രാന്തരേ നിപുണനാകിയ നന്ദഗോപൻ
വൃത്രാരിയാഗവിധി ചെയ്‌വതിനും തുടർന്നാൻ
തത്രാഗമിച്ചു ഭഗവാനതുൾച്ചെയ്തു മന്ദം --
" സത്രം തുടങ്ങുവതിനെന്തൊരു ബന്ധമിപ്പോൾ " . 5 : 38

നന്ദൻ പറഞ്ഞിതു " നമുക്കു സുഖങ്ങളെല്ലാ --
മിന്ദ്രന്റെ ചാരുകൃപകൊണ്ടു വരുന്നു പുത്രാ !
അന്നന്നു വൃഷ്ടിയുമശേഷമഹീതലത്തി --
ലിന്നുള്ള പുഷ്ടിയുമവന്റെ വിഭാവമല്ലോ .". 5 : 39

" ഗോക്കൾക്കു നല്ല തൃണവും ജലവും ലഭിപ്പാ --
നോർക്കും വിധൌ ഹരി നമുക്കു വിശിഷ്ടദൈവം
തൽക്കാരണേന കനിവോടു മഹേന്ദ്രയാഗം
നീക്കം വരാതിഹ തുടർന്നിതുടൻ കുമാരാ !" 5 : 40

അംഭോജനേത്രനരുൾ ചെയ്തിതു സാവധാനം
" ജംഭാരിയല്ല ജനകാ ! ജനപുഷ്ടിഹേതു
സംഭാവനീയമൊരദൃഷ്ടമതിന്നു മൂലം
ദംഭോളിപാണിയുമതിന്നനുകൂലനല്ലോ.". 5 : 41

" ഗോവർദ്ധനം ഗിരി നമുക്കു വിശിഷ്ടദൈവം
ഗോവൃദ്ധികാരണമിതെന്നു ധരിക്ക താതാ !
ചിന്തിക്കിലന്തണരശേഷജഗൽപ്രമോദം
സന്ധിപ്പതിന്നു സതതം പരമാർത്ഥഹേതു. " 5 : 42

" പുഷ്ടിക്കു ഹന്ത ഭുവി കാരണമാരണന്മാ --
രഷ്ടിക്കു പാത്രമവരിഷ്ടിയവർക്കു വേണ്ടു
ഗോവർദ്ധനത്തിനുമശേഷമഹീസുരർക്കും
ഭാവപ്രിയായ യജനം തുടരേണമിപ്പോൾ ". 5 : 43

എന്നുള്ള നന്ദസുതഭാരതി കേട്ടനേരം
നന്ദിച്ചു നന്ദകുലവൃന്ദമശേഷമപ്പോൾ

വന്ദിച്ചു ഭൂമിധരഭൂമിസുരൌഘമെല്ലാം
മന്ദേതരം മഹിതമാം മഖവും തുടങ്ങി . 5 : 44

ഗോവർദ്ധനാകൃതി ചമഞ്ഞു മഖം ഭുജിച്ചു
ഗോവിന്ദനിന്ദ്രനുടെ ഹുംകൃതി പോക്കുവാനായ്
ആവർദ്ധിതാതിരുചി സുന്ദരനിന്ദ്രനായി --
ബ്ഭാവിച്ച വസ്തു ഗിരിവിപ്രരിലാവഹിച്ചു . 5 : 45

വൃത്രാരിതൻ മനസി കോപമുടൻ ജ്വലിച്ചു
നേത്രങ്ങളായിരവുമാശ്രുതരം കലങ്ങീ
' മാത്രാധികം മഴ ചൊരിഞ്ഞു മഖം മുടക്കി --
ധാത്രീതലം ജലധിയാക്കുവ ' നെന്നുറച്ചു . 5 : 46

കർഷം മുഴുത്തു കരളിൽ പ്രളയാന്തകാലേ
വർഷത്തിനുള്ള ജലദങ്ങളെയും വരുത്തി
വർഷം തുടങ്ങി ദൃഢമങ്ങിടിയും മുഴങ്ങി
ഹർഷം കലർന്നു ബത ! മയിലുകൾ നൃത്തമാടീ . 5 : 47

ആലിപ്പഴം പൊഴിയുമാറതി വൃഷ്ടിഘോഷം
മേലിൽപ്പരന്നു ചൊരിയുന്ന ദശാന്തരാളേ
കാലിക്കുലം കലുഷധാര പൊറാഞ്ഞു മണ്ടി --
പ്പാലിക്കുമച്യുതപദേ പരിതോ നിറഞ്ഞു . 5 : 48

ഗോവിന്ദനപ്പൊ ഴുതു ഗോകുലപാലനാർത്ഥം
ഗോവർദ്ധനംഗിരി പറിച്ചുകരേ ധരിച്ചാൻ
ഉച്ചൈരുയർത്തിയുടനേ കുടയായ് പിടിച്ചാ --
നച്ചാരുമൂർത്തി ജഗദാർത്തിഹരസ്വരൂപി . 5 : 49

ഗോപാലഗോപികളശേഷമതിപ്രമോദാൽ
ഗോപാലബാലനെ വണങ്ങി വസിച്ചിതപ്പോൾ
വാമേകരേ ഗിരിധരിച്ചു വലങ്കരേണ
ശ്രീമാൻ ക്രമേണ പശ്ചുലാളനമാശ്ചു ചെയ്താൻ . 5 : 50

സപ്താഹമിങ്ങനെ മഹാദ്രി വഹിച്ചു നിന്നാൻ
ദൃപ്താരി ദർപ്പഹരനാകിയ സർപ്പശായി
ദർപ്പം ശമിച്ചു പുരുഹൂതനുമുള്ളിലപ്പോ --
ളുൽപ്പന്നമോദജലധാര നിരാകരിച്ചു . 5 : 51

ശൈലം ത്യജിച്ചു മധുസൂദനനാത്മഗേഹേ
ലീലാവിലാസ സരസം മരുവും ദശായാം
ശൈലാരിതാനുമമരാംഗനമാരുമെല്ലാം
നീലാംബരാനുജനെ വന്നു വണങ്ങി നിന്നാർ . 5 : 52

അന്നേരമസ്സുരഭിവന്നു മുകുന്ദനെത്താൻ
മന്ദം പയോഭിരഭിഷേകവുമാചരിച്ചു
ഗോവിന്ദനെന്നു പുനരന്നു തുടങ്ങിനാമം

നാവിന്നലങ്കരണമായി മഹാജനാനാം 5 : 53

ഐരാവതം കനകകുംഭശതേ നിറച്ച --
ങ്ങാരോമലംബരനദീസലിലം വിശുദ്ധം
നാരായണൻ മുടിയിലങ്ങു ചൊരിഞ്ഞിതപ്പോ --
ളീരേഴുലോകമതി ഭൂരിതരം വിളങ്ങി . 5 : 54

ഏവം പ്രകാരമതിമാനുഷമാം ചരിത്രം
ദേവാധിരാജഗണപൂജിതമാം പവിത്രം .
നന്ദാദിവൃന്ദമഥ തത്ര മുകുന്ദതത്ത്വം
നന്നായ് ഗ്രഹിച്ചതു മറച്ചു സുഖിച്ചുവാണു . 5 : 55

അന്നാളിലാശു യമുനാസലിലേ കുളിക്കും
നന്ദൻമുദാവരുണ പൂരുഷനീതനായി
ചെന്നച്ചതുർഭുജനഗാധതലേ തദാനീം
നന്ദിച്ചുടൻ ജനകനെബ്ഭതകൊണ്ടുപോന്നു . 5 : 56

ഗോപാംഗനാജന മനോരഥ പൂരണാർത്ഥം
ഗോപാലബാലനൊരുനാൾ ദിവസാവസാനേ
ചന്ദ്രപ്രഭാവിശദമാം യമുനാവനാന്തേ
ചെന്നങ്ങു നിന്നു കളവേണുരവം മുഴക്കി . 5 : 57

ആകർണ്ണ്യ ചാരുമുരളീനിനദം മനോജ്ഞം

മാകന്ദ ബാണശരമേററിതു ഗോപിമാരും
ഗേഹം ധനം ജനമിതൊക്കെ വെടിഞ്ഞു വേഗാൽ
മോഹംകലർന്നു യമുനാതടമാഗമിച്ചാർ . 5 : 58

ഒട്ടേടമാഭരണഭാരമണിഞ്ഞൊരുത്തി
പെട്ടെന്നു ഭൂഷണമിളച്ചഥ മറെറാരുത്തി
പട്ടും മുലപ്പടവുമെന്നിവ മാർഗ്ഗമദ്ധ്യേ --
യിട്ടും കളഞ്ഞു നടകൊണ്ടിതു കാപിനാരി. 5 : 59

ഭർത്താക്കളേയുമഥ പുത്രരെയും തദാനീ --
മൊർത്തീല വല്ലവവധൂജനമല്ലലോടേ
ക്രൂർത്തുള്ള മാരശരമേററുഴലുന്ന നേരം
പാർത്തീടുമോ കിമപി കാമിനി കാണിനേരം . 5 : 60

കാട്ടും മഹാഗിരിതടങ്ങളഗാധതോയം
തോട്ടും കടന്നു രമണാന്തികമന്തിനേരം
ഓടുന്ന മല്ലമിഴിമാരുടെ  പുണ്യവൃത്തം
പാടുന്നു കിന്നരവധൂജനമിന്നുപോലും . 5 : 61

ഉൽക്കണ്ഠയാലരികിൽവന്നനതാംഗിമാരെ
തൃക്കണ്ണുകൊണ്ടു കടൽ വർണ്ണനനുഗ്രഹിച്ചു
മൈക്കണ്ണിമാരുടെ മനസ്സറിവാനൊരല്പം
സൽക്കർമ്മസാഹസമിതെന്നരുൾചെയ്തുദേവൻ . 5 : 62

" ഇല്ലങ്ങളും ധനവുമാശ്രുവെടിഞ്ഞിദാനീം
മല്ലാക്ഷിമാരിവിടെവന്നതു യോഗ്യമായോ ?
കല്യാണിമാർക്കു നിജവല്ലഭനേകനല്ലോ
നല്ലോരു ദൈവത, മതെന്തു വിചാരിയാഞ്ഞു ? ".   5 : 63

" സ്വാതന്ത്ര്യമെന്നതു കുലാംഗനമാർക്കയോഗ്യം
ചേതസ്സിലന്യപുരുഷാഗ്രഹവും തഥൈവ
യാതൊന്നുകൊണ്ടു പരലോകസുഖം ലഭിച്ചു
ചെയ്താലുമേകമതുതന്നെ നമുക്കു നല്ലൂ ".   5 : 64

" തന്നേനടക്ക തരുണിക്കു വിധിച്ചതോതാൻ
പിന്നെദ്ദിനാന്തസമയേ പുനരൊട്ടുമാകാ
കാന്താരസഞ്ചരണമെന്നതതീവ കഷ്ടം
കാന്താജനങ്ങളറിയേണമശേഷമേവം. "   5 : 65

" എന്നാൽ ഗമിപ്പതിനു താമസമൊട്ടുമാകാ
ചെന്നാശ്രുവല്ലഭജനത്തെ വണങ്ങിനില്പിൻ "
എന്നുള്ള കൃഷ്ണവചനം ബതകേട്ടനേരം
ഖിന്നത്വമാർന്നിഹ പറഞ്ഞിതു ഗോപിമാരും .   5 : 66

" കാമാഭിരാമതനുവാം കരുണാപയോധേ "
വാമാക്ഷരങ്ങളരുൾചെയ്തതു പോരുമിപ്പോൾ

കാമാസ്രമാകിന കനൽപ്പുഴ തന്നിലയ്യോ
വാമാക്ഷിമാരിഹ പതിച്ചു ദഹിച്ചു ദേഹം ." 5 : 67

" കഷ്ടം! ഹരേ! വിരഹസങ്കടമേററമിപ്പോ--
ളിഷ്ടം പദാർത്ഥവുമനിഷ്ടമതാമശേഷം
പെട്ടെന്നു ചന്ദനവുമിന്ദുകരങ്ങൾപോലും
തട്ടുന്ന ദിക്കുപൊളിയും, പൊളിയല്ലിതൊന്നും ." 5 : 68

വണ്ടിൻെറ ഝംകൃതികളിണ്ടലിനുള്ള മൂലം
തണ്ടാർമധുദ്രവകണങ്ങളണഞ്ഞുകൂടാ
കണ്ടാലുമത്ഭുതമിളങ്കയിലൊച്ചകേട്ടാ --
ലുണ്ടാകുമൂനമതു ചൊല്ലുവതിന്നസാദ്ധ്യം . 5 : 69

മന്ദാരകന്ദമകരന്ദസുഗന്ധമോടേ
മന്ദംവരും മലയമാരുതമേൽക്കുമപ്പോൾ
കന്ദർപ്പസർപ്പവിഷവഹ്നിസമാജ്വലിക്കും
ചന്ദ്രാഭിരാമമുഖ ! പാലയനന്ദസൂനോ ! 5 : 70

ശൃംഗാരയോനിയുടെ കോമളരൂപലക്ഷ്മി --
ശൃംഗാരഭംഗിയുടെ ഭംഗമുടൻ വരുത്തും
അംഗപ്രകാശമുടയോരു ഭവാനിദാനീ --
മംഗീകരിച്ചരുൾക വാഞ്ഛിതമംഗനാനാം . 5 : 71
ഇതിയുവതിജനാനാം ദീനവാക്യങ്ങൾ കേട്ട --

ങ്ങതിശയകരുണാവാനഞ്ജസാകഞ്ജനാഭൻ
മതിതളിരിളകീടും ചാരുവാചാ  മനോജ്ഞാ
മതിമുഖികളുമായി ക്രീഡചെയ്‌വാൻ തുടർന്നാൻ .      5  : 72

ഭാസാ ചന്ദ്രാഭിരാമൻ മൃദുസകലകലാ --
      കേളിലാളിത്യശാലീ
വ്യാസശ്രീനാരദാദിദ്വിജമുനിജനതാ
       സേവിതൻ  ദേവദേവൻ
ഹാസശ്രീ ഭാസമാനാനന സരസിരുഹൻ
       ദേവനാനന്ദ മൂർത്തി
രാസക്രീഡയ്ക്കൊരുമ്പെട്ടിതു രസിക --
       വധൂസങ്കുലൻ പങ്കജാക്ഷൻ .      5  : 73

*  അഞ്ചാം സർഗ്ഗം സമാപ്തം *

-------------------------------------------

** ശ്രീ കൃഷ്ണചരിതം  മണിപ്രവാളം **

~~~~~~~~~~~~~~~~~~~~~~~~~~

ആറാം  സർഗ്ഗം

--------------------

(ശ്രീ കൃഷ്ണൻെറ  രാസക്രീഡ)

----------------------------------------
~~~~~~~~~~~~~~~~~~~~~~~~~~

കാളിന്ദീതടഭുവി കാമിനീസമൂഹേ
കേളിക്കഴകൊട്ടു കേശവൻ തുടർന്നാൻ
താളത്തിൻക്കുഴൽവിളിയോടു ചേർന്നുകൂടും
മേളത്തിൽബ്ബലഹരിതോടി പാടിയാടി . 6 : 1

സംഗീതം പരിചൊട്ടു വീണയോടുകൂടി
ശൃംഗാരപ്രണയിനിമാരുടൻ തുടങ്ങി .
അംഗങ്ങൾക്കനുഗുണമായ ഭൂഷണത്താൽ
മംഗല്യപ്രതിനവവേഷഭംഗിയോടെ . 6 : 2

രാധാതി പ്രതിനവകാമിനീജനങ്ങൾ --
ക്കാധാരം മുരഹരനേകനാകിലും താൻ
ഓരോരോ തരുണികളോട്ടു ചേർന്നു നിന്നാ --
നോരോരോ തനുയുതനായനേകരൂപി . 6 : 3

ഗോപസ്ത്രീകുചകലശം ഭുജാന്തരാളേ
ഗോവിന്ദൻ പരിചൊട്ടു ചേർത്തുടൻ പുണർന്നും
ആനന്ദിച്ചധരസുധാരസം നുകർന്നും
മാനിച്ചാനസമശരോത്സവം തദാനീം . 6 : 4

താംബൂലക്രമുകസുഖോപയോഗാൽ
താമ്രത്വം പെരുകിന പാടലാധരീണാം
സമ്പൂർണ്ണപ്രണയരസേന വാസുദേവൻ

സമ്പ്രീതി ക്രമസുഭഗം സുഖേന മേവി .  6 : 5

കസ്തൂരീമലയജകുങ്കുമാദി നാനാ --
വസ്തുംകൊണ്ടതിസുരഭീകൃത പ്രദേശേ
ഉത്തുംഗസ്തനപരിരംഭമെന്നുവേണ്ടാ
ചിത്തത്തിൽക്കരുതിയതൊക്കവേ തുടർന്നാൻ .  6 : 6

സിദ്ധന്മാരതികുതുകേന കിന്നരന്മാർ
സാദ്ധ്യന്മാരപി ച സുരാംഗനാ സമൂഹം
ചന്ദ്രൻതാനമരഗണങ്ങൾ നാരദൻ താ --
നന്നേരം ഗഗനതലേ നിറഞ്ഞുനിന്നു .  6 : 7

ദിവ്യന്മാരനവധി കല്പവൃക്ഷപുഷ്പം
ഗീർവ്യാജം മധുരിപുമസ്തകേ ചൊരിഞ്ഞാർ
സുവ്യക്തം സുരപുരവാരനാരിമാരും
വെവ്വേറെ നടനമഹോത്സവം തുടങ്ങി .  6 : 8

" എന്നോളം സുഭഗതയില്ല മറ്റൊരുത്തി "--
ക്കെന്നെല്ലാ യുവതികളും നിനച്ചുറച്ചു .
" ഞാനത്രേ പശുപകുമാരനിഷ്ടഭാർയ്യാ
ഞാനത്രേ സുകൃതിനി" യെന്നു നിർണ്ണയിച്ചു .  6 : 9

" അന്യസ്ത്രീവിമുഖനിവൻ മനോജ്ഞരൂപൻ

ധന്യം മേ ജനനമഹോ, മഹോത്സവം മേ,
എന്നോടങ്ങവിരതമിന്നു ചേർന്നുകൂടി
ധന്യാത്മാ സുപുരുഷ" നെന്നുമാശ്വസിച്ചു . 6 : 10

" സാരസ്യം രസികതയും ശരീരശോഭാ
ചാരുത്വം ചതുരതയും ഗുണങ്ങളെല്ലാം
ഇക്കാലം നിയതമെനിക്കെനിക്കി" തെന്ന --
ങ്ങുൾക്കാമ്പിൽസ്സുദൃഢമുറച്ചു സുന്ദരീണാം . 6 : 11

" ഉർവ്വശ്യാദികളുമടുക്കയില്ല നമ്മോ --
ടുർവ്വീവാസികളഹോ ! നിനയ്ക്കവേണ്ടാ
സർവ്വേശന്നഭിമതമേവമെങ്ക" ലിത്ഥം
ഗർവ്വിച്ചാരധികമശേഷഗോപിമാരും . 6 : 12

ഈ വണ്ണം കളമൊഴിമാർക്കു ചിത്തരംഗേ
മേവുന്നോരതിമദദോഷമാശു തീർപ്പാൻ
ഗോവിന്ദൻ വിനയമിയന്ന രാധയോടേ
കൈവല്യ പ്രകൃതിമനോഹരൻ മറഞ്ഞാൻ . 6 : 13

അന്നേരം തരുണികളത്തൽ പൂണ്ടുഴന്നാ --
രന്വേഷിച്ചഖിലവനാന്തരേ നടന്നാർ
" അയ്യയ്യോ സുപുരുഷ! വഞ്ചനം വൃഥാനീ
ചെയ്യൊല്ലാ, പിഴപുനരെന്തഹോ വധൂനാം .". 6 : 14

" നീയല്ലാതൊരു ഗതിയില്ല വല്ലവീനാം
പൊയ്യല്ലെന്നറിക വിഭോ! ദയാംബുരാശേ!
നീയ്യിപ്പോളകരുണനായതെന്തു കൃഷ്ണാ
ദുർയ്യോഗം ശിവ ശിവ! കഷ്ടമെന്തുചെയ്യാം." 6 : 15

" ഹാ കഷ്ടം ജനധനമൊക്കവേ വെടിഞ്ഞു
ലോകർക്കങ്ങൊരു പരിഹാസമായ് ച്ചമഞ്ഞു
ശോകത്തിന്നൊരു വഴിവന്നു സംഭവിച്ചു
ഹേ കൃഷ്ണാ യുവതികളെ ബ്ഭവാൻ ചതിച്ചു ." 6 : 16

" രാധയ്ക്കെന്തൊരു ഗുണമേററ, മിജ്ജനത്തെ --
ബ്ബാധിച്ചും പുനരവളെപ്പരിഗ്രഹിച്ചു.
ബോധിച്ചീലഹ കപടം ത്വദീയ, മിപ്പോ --
ളാധിക്കും പദമിതു ദുർയ്യശസ്സിനും കേൾ ." 6 : 17

" ത്വൽപാദം ശരണമതായ ദാസിമാരോ --
ടിപ്പോളിക്കപടമയോഗ്യമേവശൌരേ !
ഇപ്പാരിൽപ്പരപരിതാപഹാരി നീയെ --
ന്നെപ്പോഴും മുനികൾ പറഞ്ഞു കേൾപ്പിതല്ലോ !". 6 : 18

" എന്തയ്യോ ! ശശധരശീത ശീലനാം നീ
സന്താപത്തിനു ബത ഹേതുവായതിപ്പോൾ,

ചിന്തിപ്പാനൊരുവഴിയില്ല വാസുദേവാ !
ചെന്തീയോടെതിർ പൊരുതുന്ന ഹന്ത ! താപം ." 6 : 19

" പണ്ടേ നീ യുവതികളെച്ചതിച്ച പോത്രു
കണ്ടേടം, ശിവ ശിവ സാരമിന്നു തോന്നീ
മുന്നം നീ മുലതരുവാൻ കനിഞ്ഞണഞ്ഞോ --
രുന്നമ്രസ്തനിയെ വധിച്ച പോലൊരുന്നാൾ .." 6 : 20

" കൊന്നാകിൽക്കരളിലെനിക്കു ഖേദമില്ല,
നന്നായി, പുനരപി നിൻകഴൽക്കുചേരാം .
ഇന്നിപ്പോളിതു പുനരെത്ര ഖേദമയ്യോ !
നിന്ദിച്ചങ്ങൊരു ദിശി പോയൊളിച്ച വാസം ." 6 : 21

എന്നെല്ലാം പല പല വാക്കുമെന്നുവേണ്ടാ
ഖിന്നത്വം ബഹുതരമെന്നു മാത്രമോതാം .
പിന്നെപ്പോയടവീതടേ നടന്നു വൃക്ഷം
തന്നോടും ലതകളോടും പറഞ്ഞു നിന്നാർ . 6 : 22

" കണ്ടായോ കനിവൊട്ടു ചൂതവൃക്ഷമേ! നീ
കണ്ടാലങ്ങഴകുടയോരു ചാരുരൂപം
തണ്ടാർ ബാണനുമവനോടു തുല്യനല്ലെ --
ന്നുണ്ടാകും മനസി തവാപി കണ്ടുതാകിൽ .". 6 : 23

" ചൊല്ലേന്നോടവനുടെ വാർത്ത പേർത്തു പേർത്ത --
ങ്ങുല്ലാസം മമ ഹൃദി കേട്ടതാകിലുണ്ടാം
ഇല്ലിപ്പോളൊരു സുഖ, മീശ്വരൻ വെടിഞ്ഞാ --
ലെല്ലാർക്കും ഗതിയിതു മല്ലികേ! ധരിക്ക. 6 : 24

" ശോകം കേളവികലമിന്നശോകമേ! നീ
ലോകങ്ങൾക്കഭിനവചന്ദ്രനാം മുകുന്ദൻ
ഹാ കഷ്ടം! തരുണികളെ ത്യജിച്ചു പോയാ --
നേകാന്തേ നിവസതി രാധയോടുകൂടെ. " 6 : 25

" കേട്ടാലും ചപലമിദം പലാശമേ! നീ
കേട്ടാലും മനസി നിനക്കു ഖേദമുണ്ടാം.
നാട്ടാരെന്നതിനു സമം മഹാപുമാനി --
ക്കൂട്ടത്തെ ഝടിതി വെടിഞ്ഞുപോയ് മറഞ്ഞാൻ.". 6 : 26

" ചൊല്ലേണം കുരവകമേ! വിശേഷമെല്ലാം
ചൊല്ലേറും മധുരിപു മുന്നിൽ വന്നതോതേ,
നല്ലാരിന്മണികളിലുള്ള ബന്ധഭാവം
വല്ലാതേ വനഭുവി നിന്നവൻ വെടിഞ്ഞാൻ " 6 : 27

" കേൾപ്പിക്കാം വിരവൊടു കുന്ദമേ! മുകുന്ദൻ
തോല്പിച്ചാനകരുണമിജ്ജനത്തെയെല്ലാം.
പാർപ്പിച്ചാനൊരുദിശി, താനുടൻ മറഞ്ഞാ --

നോർപ്പിച്ചാ, നഖില മഹോ! കഴിഞ്ഞു സൌഖ്യം."  6 : 28

" എങ്കിൽ ത്വം വദവദ പൈങ്കിളിക്കിടാവേ?
ശങ്കിച്ചിട്ടിതു പറവാൻ മടിക്കൊലാ നീ.
എൻ കൃഷ്ണൻ സുലളിതനത്ര ദൃഷ്ടനായോ
സങ്ക്രീഡാചതുര വിലാസഭാസമാനൻ."  6 : 29

"പീലിക്കാറണികഴലും കളായമാലാ --
നീലത്വം കലരുമൊരംഗകാന്തിയും  കേൾ
നീലക്കണ്ണിണയുമുദാരഹാസഭാസ്സും
ബാലശ്രീപതിയുടെ ലക്ഷണം വിശേഷാൽ."  6 : 30

" വണ്ടേ! നീ വിരവൊടു വാസുദേവരൂപം
കണ്ടീലെന്നതു നിയതം കുളിച്ചുചൊല്ലാം.
കണ്ടാകിൽത്തിരുമുഖപത്മ സൌരഭത്തെ
കൊണ്ടാടിപ്പുനരവനെ ത്യജിക്കുമോ നീ."  6 : 31

" വർണ്ണിപ്പിൻ കുയിലുകളേ! കുമാരകൻെറ
വർണ്ണശ്രീ മധുരമതായ വേണുനാദം .
കർണ്ണങ്ങൾക്കമൃതമതെന്നറിഞ്ഞു കൊൾവിൻ
നിർണ്ണീതം സുകൃതികളേ ! ശ്രുവിപ്പുതാനും."  6 : 32

" ആടീടും മയിലുകളേ ! മനോജ്ഞരാഗം

പാടീടും മധുരിപു രൂപകാന്തി കണ്ടാൽ
വാടീടും തുളതലകാന്തിയുഷ്മദീയം
കൂടീടും മനസിഭവാദ്ദശാമസൂയ. 6 : 33

" രാസക്രീഡനരതനായ പൂരുഷൻെറ
ഹാസശ്രീസമഗുണ! രാജഹംസമേ! നീ
രാധായാരമണനെയിന്നു കണ്ടിതോവാ --
നാധാരം പുനരവനുണ്ടു കേട്ടുകൊൾക. " 6 : 34

" ശ്രീവക്ഷസ്തടഭുവികൌസ്തുഭാഖ്യരത്നം
ശ്രീവത്സം മറുവുമിദം വിശേഷചിഹ്നം
ഗോവിന്ദന്നപിച ദുകൂലമുണ്ടുപീതം
ഗോവൃന്ദങ്ങളിലവനുണ്ടൊരാനുകൂല്യം". 6 : 35

" വന്നാലും വനഗജമേ! വനപ്രദേശേ
വന്നാനോ വരഗുണനായ വാസുദേവൻ
മന്ദം തൽഗമനവിലാസഭംഗികണ്ടാൽ
മന്ദാക്ഷം മനസി നിനക്കു സംഭവിക്കും. " 6 : 36

ഇത്യേവം ബഹുവിലപിച്ചു ഗോപിമാര --
ങ്ങത്യന്തം വിവശതയാ നടക്കുമപ്പോൾ
സന്ത്യക്താമുരമഥനേന രാധ താനും
സന്താപാൽ ദ്രുതമവരോടു വന്നുകൂടി. 6 : 37

ഖേദിച്ചും വനഭുവി തദ്വിശേഷമെല്ലാം
ചോദിച്ചും തരുമൃഗപക്ഷിജാതിയോടേ
രോദിച്ചും നയനജലങ്ങൾ വാർത്തു വാർത്തും
ഭേദിച്ചും മദനശരേണ ചിത്തരംഗം. 6 : 38

ഈ വണ്ണം പെരുകിന താപമംഗനാനാം
ദേവൻ താനഖിലമറിഞ്ഞു വാസുദേവൻ
കാരുണ്യം മനസി മുഴുത്തു കാമരൂപീ
പാരാതങ്ങവരുടെ മുമ്പിലാവിരാസീൽ. 6 : 39

കണ്ടപ്പോളവരുടെ കൌതുകാതിരേകം
കൊണ്ടാടിക്കഥയിതുമില്ല കൌശലം മേ
കാർവർണ്ണൻ കമനികളോടു കേളിയാടീ
പൂർവ്വസ്മാദധികതരം വിലാസമോടേ . 6 : 40

ആർത്തസ്ത്രീവിതതി, മുകുന്ദനൊന്നു തൃക്കൺ --
പാർത്തപ്പോളധികമുദാ കുളിർത്തുനിന്നൂ.
മാർത്താണ്ഡഗ്ലപീതവനാളി കാളമേഘ --
ച്ചാർത്തിൻേറപുതുമഴയാലിതെന്നപോലെ. 6 : 41

അന്നേരത്തൊരു വനിതാ നിതാന്തരാഗാ --
ലന്യസ്ത്രീ പരിഷകൾ നോക്കിനിൽക്കവേ താൻ

കാന്തൻേറ കരകമലം പിടിച്ചു വേഗാൽ
താൻ തന്നേ മുലകളിലങ്ങു ചേർത്തുകൊണ്ടാൾ. 6 : 42

അന്യസ്ത്രീസപദി തദാ മുരാരിതൻെറ
വന്യശ്രീഗുണമണിയും ഭുജാന്തരാളേ
ഉത്തുംഗസ്തനകലശങ്ങൾ ചേർത്തുകൊണ്ട --
ങ്ങത്യന്തപ്രണയമനോഹരം പുണർന്നാൾ. 6 : 43

മോദംകൊണ്ടവശയതായ മററൊരുത്തി
സ്വേദം കൊണ്ടണിമുല മേലണിഞ്ഞ ഭാരം
വേദാന്തപ്രകഥിതമാകുമീശ്വരൻെറ
പാദാബ്ജം മടിയിലെടുത്തു വെച്ചിരുന്നാൾ. 6 : 44

പുഷ്പംകൊണ്ടണിശയനം ചമച്ചിതിന്മേൽ
പുഷ്പാസ്ത്രപ്രതിമ ശരീരനാം മുകുന്ദൻ
താനപ്പോളതിസുഖമേ ശയിച്ചനേരം
സാനന്ദം തരുണികളന്തികേ വസിച്ചു . 6 : 45

തന്വംഗീകുലമണിയാമൊരുത്തി വേഗാൽ
തന്നങ്കേ തിരുമുടിയങ്ങെടുത്തു വെച്ചു
മന്ദാരപ്രസവസുഗന്ധകേശബന്ധം
മന്ദം തൻ നഖശിഖരേണ വേർപെടുത്താൾ. 6 : 46

ഗോപാലപ്രണയിനിതാനൊരുത്തി മെല്ലെ
ശ്രീപാദ  കരമലേ ധരിച്ചിരുന്നാൾ
ആർജ്ജിക്കും സുകൃതവശേന കൃച്ഛ്യലഭ്യം
മാർജ്ജിച്ചാളവൾ പുനരാശ്രു തൽപരാഗം .   6 : 47

തക്കത്തിൽപ്പരിചരണായ താലവൃന്തം
കൈക്കൊണ്ടങ്ങരികിലിരുന്ന മററൊരുത്തി
സാനന്ദം തിരുമുഖശോഭകണ്ടു കണ്ടും
താനപ്പോളതി മൃദുവീജനം തുടർന്നാൾ.   6 : 48

സൌരഭ്യം പെരുകിന ചന്ദനാംബുകുംഭം
ചാരത്തങ്ങു പഹിതമാക്കി വന്നിരുന്നാൾ
ചാരുത്വം തടവിന പാണികൊണ്ടു മന്ദം
പൌരസ്ത്രീ ഹരിതിരുമേനിമേൽ തളിച്ചാൾ.   6 : 49

സേവിച്ചാളൊരു തരുണീ മനോജ്ഞമാകും
ഭാവത്തിന്നനുഗുണമാം കടാക്ഷമോടെ
ദേവസ്ത്രീ ഹൃദയഹരേണ താണ്ഡവേന
സ്ത്രീവർഗ്ഗപ്രിയതമനാം മുകുന്ദനെത്താൻ.   6 : 50

കാപിസ്ത്രീ കലഹരസം നടിച്ചു കിഞ്ചിൽ
കോപംകൊണ്ടരുണമുഖീ തിരിഞ്ഞിരുന്നാൾ
ആളീനാം ചടുവചനേ ചെവിക്കൊടാതെ

നാളികേ  നയനജലങ്ങൾ വാർത്തുകൊണ്ടാൾ.                6  : 51

ഏകസ്ത്രീവിരഹദശാ വിശേഷമെല്ലാം
ശോകംപൂണ്ടരികിലിരുന്നു  പേർത്തുചൊന്നാൾ
അന്യസ്ത്രീ "പുനരപി നീ പിരിഞ്ഞുപോയാൽ
നിന്നാണെന്മരണമുറച്ചി" തെന്നു ചൊന്നാൾ.                6  : 52

പുന്നാഗപ്പൂമലർകൊണ്ടു മാലകെട്ടി
ത്തന്വംഗീ ഹരിചരണേ വളച്ചുകെട്ടി
എന്നാണങ്ങൊരു പദമെങ്കിലും ഗമിപ്പാ --
നന്നിച്ചീടരുതിനി നാഥനെന്നുചൊന്നാൾ.                6  : 53

ഈ വണ്ണം പലരസകേളി മേളമോടേ
ഗോവിന്ദൻ കമനികളോട്ടു കൂടി വാണാൻ
രാവപ്പോളവസിതമായിതസ്തമിപ്പാൻ
ഭാവിച്ചാനമൃതമയൂഖനസ്തശൈലേ.                6  : 54

താരങ്ങൾക്കതു  സമയേ നിറം കുറഞ്ഞു
ദൂരത്തൊരു ദിശി കുക്കുടം കരഞ്ഞു
മാരന്റേറ മലർമയവില്ലുമൊന്നുലഞ്ഞു
പാരാതേസുരപതി ദിങ് മുഖം തെളിഞ്ഞു.                6  : 55

കാന്തൻതൻ നികടമണഞ്ഞു ചക്രവാകീ

കാന്താരേ കിമപി കുറഞ്ഞിതന്ധകാരം
അംഭോജങ്ങളുമളവേ തദാ വിരിഞ്ഞു
ഗംഭീരം ദിനമുഖവാദ്യവും മുഴങ്ങീ . 6 : 56

അപ്പോളങ്ങുദയ ഗിരൌ ദിനേശബിംബം
കെല്പോടങ്ങരുണപുരസ്സരം വിളങ്ങീ
തല്പാന്തം സപദി വെടിഞ്ഞു വാസുദേവൻ
തൽപാർശ്വേ തരുണികളും ഗൃഹം ഗമിച്ചൂ. 6 : 57

അംബികാവനപുരേ മഹോത്സവം
കാണ്മതിന്നൊരു ദിനം കുതൂഹലാൽ
അംബുജാക്ഷനമശേഷവൃന്ദവും
സമ്മുദാ കില ഗമിച്ചു സാദരം. 6 : 58

വ്രജകുലപതിയെ  കടിച്ചിതപ്പോൾ
ഭുജഗമതീവ ഭയങ്കരം ജനാനാം
മധുരിപുസമുപേത്യ വേർപെടുത്തു
മധുരശരീരമവൻ  ധരിച്ചു നിന്നാൻ. 6 : 59

" സുദർശനോ നാമ നഭശ്ചരൻ ഞാൻ
സുദർശനാം  ഭോരുഹശംഖപാണേ !
ത്വൽപാദ സമ്പർക്കവശേന ശാപം
കെൽപോടു വേർപ്പെട്ടിതു സാമ്പ്രതം മേ." 6 : 60

ഇത്ഥം പറഞ്ഞാശു ഗമിച്ചു ദിവ്യൻ
ബദ്ധപ്രമോദപ്രസരേണ ഭവ്യൻ
ഗോപാലവൃന്ദങ്ങളുമാശുഗത്വാ
ഗോപാലയം പ്രാപ്യസുഖിച്ചു വാണു . 6 : 61

ഒരുദിനമരവിന്ദലോചനൻ താൻ
തരുണികളും ബലഭദ്രനും വനാന്തേ
ഘനരതി മരുവുന്നതാശു കണ്ടാൻ
ധനപതി കിങ്കരനായ ശംഖചൂഡൻ . 6 : 62

തരുണികളെയവൻ പുണർന്നനേരം
ത്വരിതമടുത്തു തടുത്തു വാസുദേവൻ
ശിരസിമണി പറിച്ചു നിഗ്രഹിച്ചാൻ
പരിചൊടുരത്നമതഗ്രജന്നു നൽകി . 6 : 63

അരിഷ്ടനെന്നുള്ളൊരു ദുഷ്ടദൈത്യൻ
ഗരിഷ്ഠമായാവൃഷവേഷധാരീ
ഗോഷ്ഠത്തിലുൾപ്പുക്കു ബഹുപ്രകാരം
ഗോഷ്ടിക്കു ഭാവിച്ചണയും ദശായാം. 6 : 64

വിഷമം ബഹുവിക്രമങ്ങൾ കാട്ടും
വൃഷഭത്തെക്കൊലചെയ്തു വാസുദേവൻ

സകലംകില ഗോപബാല വൃദ്ധ --
പ്രകരത്തെപ്പരിദോഷയാഞ്ചകാര .                    6 : 65

വമ്പേറീടിനകേശിദാനവവരൻ
താനശ്വവേഷം ചമ --
ഞ്ഞമ്പാടിക്കകമേ കടന്നു വിളയാ --
ടീടും വിധൌ മാധവൻ
ക്ഷിപ്രം തച്ചരണൌ പിടിച്ചു ധരണൌ
താഡിച്ചു കൊന്നീടിനാ --
നപ്പോൾക്കേശവനെന്നു പേശലതരം
നാമം ലഭിച്ചീടിനാൻ.                    6 : 66

വ്യോമാഖ്യനാം മയസുതൻ പശുഗോപവൃന്ദം
വ്യാമോഹയൻ ഗുഹയിലാക്കിയടച്ചനേരം
ദാമോദരൻ പുനരറിഞ്ഞവനെ പ്രഹത്യ
ക്ഷേമം ജഗത്തിനു വരുത്തി വസിച്ചുമോദാൽ .      6 : 67

ഇതി വിമതഭടനാം നിഗ്രഹം ചെയ്തുലോക --
സ്ഥിതിയുമതിശയേന പ്രാപയൻ ഗോപവാടേ
സതതസുഖനിവാസീ സജ്ജനാന്തർന്നിവാസീ
വിതരതുസുകൃതം മേ സുന്ദരോനന്ദജന്മാ .      6 : 68

* ആറാം സർഗ്ഗം സമാപ്തം *

---------------------------------------------

## ഏഴാം സർഗ്ഗം

---------------------

( അക്രൂരദൂതവും മഥുരാഗമനവും

---------------------------------------

ശാരദാംബുധരചാരുശരീരൻ
നാരദൻ മുനികുലേന്ദ്രനൊരുന്നാൾ
വീരമൌലിമണി ഭോജനൃപൻെറ
സ്വൈരവാസഭവനം പ്രതിപേദേ . 7 : 1

അർഘ്യപാദ്യമണിപീഠമിതെല്ലാം
സൽക്കരിച്ചരികിൽ വന്നു വണങ്ങും
കംസനോടഥ കനിഞ്ഞരുൾ ചെയ്തു
ഹംസവാഹനതനൂജമുനീന്ദ്രൻ . 7 : 2

" ഭൂമിപാലകുലമൌലിമണേ ! നീ
ഭീമമാം നിജഭുജാവിഭവത്താൽ
ഭൂമിമാത്രമിദമല്ല ജയിച്ചു
ധീമതാം വര ! ജഗത്ത്രയമെല്ലാം ." 7 : 3

" ഹന്ത ! വിശ്വമപി നിന്നുടെ കീർത്ത്യാ

സന്തതം വെളുവെളുത്തു ചമഞ്ഞു.
അന്തകാരി നിജപർവ്വതമേതെ --
ന്നന്തരംഗഭുവി ചിന്തതുടങ്ങി . "                7 : 4

" ത്വൽ പരാക്രമവിശേഷമിതോർത്താ --
ലൽപമല്ലറിക ഭോജനരേന്ദ്ര !
കൽപകവൃക്ഷവിപിനേഷു സുരാണാ --
മുൽപലാക്ഷികൾ പുകഴ്ത്തുമിതെല്ലാം . "    7 : 5

" അത്രമാത്രമൊരു ശത്രു നിനക്കു --
ണ്ടെത്ര കഷ്ടമൊരുപേക്ഷ നിനച്ചാൽ .
ഇത്രിലോകവിജയിക്കതു തീർപ്പാൻ
മാത്രമില്ല ബലമെന്നു വരാമോ ?"            7 : 6

" ഗോപവാടമതിലുണ്ടൊരു ബാലൻ
ഗോപികാജനമനോഹരശീലൻ
നന്ദഗോപതനയൻ നയനങ്ങൾ --
ക്കിന്ദുസുന്ദരനുദാരശരീരൻ. "              7 : 7

" കൃഷ്ണനെന്നു ബത നാമമിതെല്ലാം
വൃഷ്ണികൾക്കു പരമാർത്ഥമിദാനീം .
അഗ്രജൻ പുനരവന്നിഹ രാമൻ
വിഗ്രഹം പുനരവന്നതിശുഭ്രം . "         7 : 8

" പൂതനാദി തവ സൈന്യമശേഷം
പ്രേതരാജപുരിതന്നിലയച്ചാർ
പീതനീലവസനങ്ങൾ ധരിക്കും
പ്രീതിയുള്ള വസുദേവസുതന്മാർ ."  7 : 9

" ദേവകീതനയനായതു കൃഷ്ണൻ
ദേവകൾക്കു ജയമമ്പൊടു പൃഷ്ണൻ
രോഹിണീതനയനായതു രാമൻ
മോഹനാംഗരുചികൊണ്ടൊരു കാമൻ ."  7 : 10

ഇത്ഥമാദി മുനിവാക്കുകൾ കേട്ട --
ങ്ങുദ്ധതപ്രകടകോപകരാളൻ
കംസനാശു വസുദേവകുടുംബം
ഹിംസചെയ്‌വതിനണഞ്ഞ ദശായാം .  7 : 11

" കഷ്ടകർമ്മമിതു ചെയ്‌വതിനോ നീ
വിഷ്ടപാധിപതിയായ്‌ മരുവുന്നൂ !
ദുഷ്ടഭാവമരു" തെന്നു മുനീന്ദ്രൻ
ക്ലിഷ്ടമാർഗ്ഗഗതി മാററി കഥഞ്ചിൽ.  7 : 12

നാരദൻമുനി നടന്നിതു മന്ദം,
നീരജാസന നികേതമണഞ്ഞൂ .

ക്രൂരനാമസുരഭൂപതിതാന --
ക്രൂരനോടു സരസംപുനരൂചേ . 7 : 13

" ഗാന്ദിനീതനയ ! ഹേ വിനയാബ്ധേ !
നന്ദഗോപനുടെ മന്ദിരദേശേ
ചെന്നു നീയനുസരിച്ചു പറഞ്ഞി --
ട്ടിന്നുതന്നെ പുനരിങ്ങു വരേണം ." 7 : 14

" രാമനും സപദി കൃഷ്ണനുമിപ്പോൾ
മാമകീനനഗരത്തിൽ വരേണം
സാവധാനമിഹ കാർമ്മുകയാഗം
ഭാവമുണ്ടു മമ വീരവിനോദം ." 7 : 15

" കാണ്മതിന്നു മമ ബാലകരിപ്പോൾ
താമസിക്കാതെ പോരണ' മിത്ഥം
രണ്ടുപേരൊടുമുരച്ചഥ കൂട്ടി --
ക്കൊണ്ടുപോരിക ഭവാനവിളംബം . 7 : 16

ഗാന്ദിനേയനതുകേട്ടു ഗമിച്ചാൻ
മാന്ദ്യഹീനമവനാദരവോടേ .
നന്ദനന്ദനമുഖേന്ദുവിലോകേ
വന്നു സംഗതി നമുക്കിതിമോദാൽ . 7 : 17

തേരിലേറി വിരവോടു നടന്നാൻ
ഭൂരിശൈലവിപിനങ്ങൾ കടന്നാൻ
വാരിജാക്ഷപദസംഗമപൂതം
ചാരു ചാരു യാമുനവനം ബത കണ്ടാൻ .                7 : 18

പങ്കജാക്ഷപദപങ്കജമുദ്രാ --
സങ്കുലം പൊടി ശിരസ്സിലണിഞ്ഞാൻ
സങ്കടം കളയുമച്യുതനാമം
സംഖ്യയാ സഹ മുഖേന ജപിച്ചാൻ .                7 : 19

വാസരാന്തസമയേ കില ചെന്നാൻ
വാസുദേവനുടെ വാസനികേതേ
ഹാസചാരുമുഖനായ മുകുന്ദം
ഭാസമാനമചിരാലിഹ കണ്ടാൻ .                7 : 20

ക്ഷീരദോഹസമയേ മുകിൽവർണ്ണൻ
ക്ഷീരഭാജനമെടുത്തു  കരാബ്ജേ
പൂരിതം ബത കുടിച്ചു സുഖിച്ചു ,
ഭൂരികേളി വിലസുന്നതു കണ്ടാൻ .                7 : 21

മേഖലാകലിതപീതദുകൂലം
ശേഖരീകൃത മയൂരകലാപം
നീലമേഘനിറമായനേത്രം

ബാലരൂപമവനമ്പൊടു കണ്ടാൻ .                    7 : 22

രാമണീയകഗുണങ്ങളിണങ്ങും
രാമനേയുമഥ മാധവനേയും
ചെന്നുടൻ തൊഴുതുനിന്നു വിനീതൻ
നന്ദനന്ദനനു മേവമവാദീൽ.                    7 : 23

" ഗാന്ദിനീസുത സഖേ! കുശലം കിം
പോന്നതെത്രയുമെനിക്കു ഹിതം കേൾ
നിങ്ങളാരുമിവിടേക്കു വരാഞ്ഞി --
ട്ടിങ്ങു ഖേദമിയലുന്നു ഹൃദന്തേ. "                    7 : 24

എന്നുമാത്രമുരചെയ്തു മുകുന്ദൻ
മന്ദമങ്ങവനെയൊന്നു പുണർന്നു
അച്യുതാവയവസംഗനിമിത്തം
സച്ചിദുത്സവമവന്നു ലഭിച്ചു .                    7 : 25

ഭോജനാദികൾ കഴിഞ്ഞു നിശായാം
രാജമാനഭവേന നിവസിച്ചു .
ഭോജരാജവചനങ്ങളശേഷം
യോജനാനുഗുണമമ്പൊടു കേട്ടു .                    7 : 26

മന്ദമിത്ഥമരുൾ ചെയ്തുമുകുന്ദൻ

" നന്ദ കംസനുടെ കൽപിതമിപ്പോൾ
ചാപയാഗകപടം പുനരിപ്പോൾ
ഭ്രപനങ്ങു തുടരുന്നതു കൊള്ളാം ." 7 : 27

" മാതുലൻ മമ മഹീതലപാലൻ
കൌതുകാലിഹ ഭവാനെയയച്ചു .
കൈതവാർത്ഥകമിതെന്നു വരാമോ
ഹേതുവെന്തിനു ചിന്തയ സാധോ !" 7 : 28

" നാളെ രാവിലെ നമുക്കു ഗമിക്കാം
നീളവേ മമ നടന്നുവരേണം
കേളെനിക്കിതു കുതുഹലമേററം
കേളിയുള്ള ധനുരർച്ചന കാണ്മാൻ ." 7 : 29

" മാതുലേന ഹൃദി നിശ്ചിതമാമ --
കൈതവം മയി ഫലിക്കയുമില്ല .
ഏതുമൊന്നിഹ കുലുങ്ങുക വേണ്ടാ
ഭീതി വേണ്ട ഹൃദയേപി സഖേ ! തേ ." 7 : 30

ഇത്യുദാരമരുൾചെയ്തു മുകുന്ദൻ
സുപ്തനായി സഖിയാമവനോടേ
സൂർയ്യനങ്ങുടനുദിച്ച ദശായാം
തേരിലേറി ബലഭദ്രസമേതൻ . 7 : 31

ഗോപബാലഗമനം ബത കേട്ടു
ഗോപിമാരധികതാപമിയന്നു
മന്ദിരങ്ങളിലിരുന്നവരെല്ലാം
ഗാന്ദിനേയദൂഷിവാക്കു തുടങ്ങി . 7 : 32

" വന്നുപോലൊരു മഹാശനിപ്പോ --
ളെന്നു കേട്ടു , കഠിനം സഖിമാരേ !
എന്തൊരുത്തനിവ, നിങ്ങനെ ചെയ്‌വാ --
നെഞ്ഞുബന്ധ, മതിദുഷ്ടനവൻ താൻ ." 7 : 33

" ക്രൂരനാമവനഹോ ! വിപരീതം
പേരുനൽകിയവനേതൊരു മൂഢൻ .
ചേരുമെങ്കിലരുതാതവനേക്കാൾ
ക്രൂരനില്ലൊരുവ, നർത്ഥമതാക്കാം ." 7 : 34

" നാരിമാർക്കു നയനോത്സവമാകും
വാരിജാക്ഷനെ വശീകൃതനാക്കി
തേരിലേററിയതു ഹന്ത ! നിനച്ചാൽ
പാരിലാർക്കു ഹിതമാമവനെന്യേ ." 7 : 35

" ദേവകീതനയനോടു പിരിഞ്ഞാൽ
ജീവധാരണമെനിക്കിഹ വേണ്ടാ

ജീവലംഘനവിധിക്കുമുപായം
കേവലം കരുതി ഞാൻ വിഷപാനം ." 7 : 36

" തന്മുഖേന്ദുവിരഹേ സഖിമാരേ !
ജന്മലാഭമിതു നിഷ്ഫലമല്ലോ
മന്മഥാ ! വരികെടോ, ശരജാലം
മർമ്മണീ പ്രഹരമേ മരണാർത്ഥം ." 7 : 37

ഇത്ഥമങ്ങു വിലപിച്ചു വസിക്കും
മത്തകാശിനികളിൽക്കനിവോടേ
ചിത്തഖേദപരിശാന്തിവരുത്താ--
നുത്തമം പ്രിയസഖം തമയച്ചു . 7 : 38

ഗാന്ദിനേയമൃദുവാക്കുകളാലേ
സുന്ദരീജനവിഷാദമകന്നു
നന്ദസൂനു ബഹുഗോപസമേതൻ
സ്യന്ദനേന ഗമനോന്മുഖനായി . 7 : 39

സീരപാണി ഹരി സാരഥിയാമ --
ക്രൂരനാം പുരുഷകാരവുമെല്ലാം
സൂരജാതടിനിതൻ തടഭാഗേ
ചാരുമാരുതസുഖേ ബത ചെന്നാർ . 7 : 40

ഗാന്ദിനീതനയനംഭസി മുങ്ങി --
പ്പൊങ്ങുമങ്ങിടയിലത്ഭുതമേകം .
ശേഷതല്പശയനാം ഭഗവാനെ
സന്തോഷമോട്ട സലിലേ കില കണ്ടാൻ . 7 : 41

" കൃഷ്ണ കൃഷ്ണ ബഹുവിസ്മയനീയം
വിഷ്ണുരൂപമഹമംഭസി കണ്ടേൻ
ത്വച്ചരിത്രമതിമാത്രവിചിത്രം
സച്ചിദച്ഛിദ്ദുരശീല ! നമസ്തേ ." 7 : 42

വ്യക്തവർണ്ണമധുരസ്തുതിചെയ്യും
ഭക്തനാകുമവനോട്ട സമേതൻ
പ്രാപ്തലോകശരണൻ കരുണാവാൻ
പ്രാപ്തനായി മഥുരാം മധുവൈരി . 7 : 43

ഏകരാത്രമഥ മിത്രനികേതേ
ലോകനായകനിരുന്നു രമിച്ചാൻ
അന്യവാസരമഹോദയകാലേ
ധന്യശീലനഥ യാത്രതുടങ്ങി . 7 : 44

രാജവീഥിയിലനാകുലഗാമീ
വ്യാജപൂരുഷനടൻ  നടകൊണ്ടാൻ
വസ്ത്രഭാണ്ഡവുമെടുത്തതുനേരം

തത്രകോപിരജകൻ പ്രതിപേദേ. 7 : 45

" വസ്ത്രമിങ്ങുതരി" കെന്നരുൾ ചെയ്ത
ഹസ്തപങ്കജമുയർത്തി മുകുന്ദൻ
സത്വരം കുപിതനാമവനപ്പോ --
ളുത്തരം പരുഷഭാഷണമൂചേ . 7 : 46

" വസ്ത്രസാരമറിയാതെ പറഞ്ഞാ --
ലസ്തു താഡനമിനിത്തവ മൂഢാ !
വസ്ത്രഭാണ്ഡമിതു രാജധനം കേൾ,
നിസ്ത്രപാ ! പുനരനർത്ഥമതുണ്ടാം ." 7 : 47

ഇത്ഥമുദ്ധതമുരച്ചു തിരിച്ചാൻ
ബദ്ധകോപമവനീപതിഭൃത്യൻ .
വസ്ത്രഭാണ്ഡമപഹൃത്യതദീയം
മസ്തകം ദ്രുതമറുത്തു മകുന്ദൻ . 7 : 48

മുക്തിനൽകി രജകായ തദാനീം
മുക്തസംശയമതോ നടകൊണ്ടാൻ
ചാരുമാലിക കൊട്ടുത്തൊരു മാലാ--
കാരകന്നുടനനുഗ്രഹമേകി . 7 : 49

അബ്ജപത്രനയനന്റെ പുരസ്താൽ

കുബ്ജയായൊരു കുമാരികവന്നാൾ
ദീനബന്ധു സരസം തരസാ തൽ
ക്ഷുന്ന തീർത്തിതുകരേണ ഗൃഹീത്വാ . 7 : 50

പങ്കജാക്ഷഭഗവാന്ന കൊടുത്തു
കുങ്കുമം സുരഭിഗന്ധമനോജ്ഞം
പങ്കജാസ്ത്രശരമേററു തദാനീം
മങ്കമാർമണിമനസ്സുമയങ്ങീ . 7 : 51

" മാരസുന്ദര! മദീയമുദാരം
മാരമാല്യടനകററുക കൃഷ്ണാ!
പാരമുണ്ടു കുതുകം", പുനരിത്ഥം
സാരസേക്ഷണ കുനിഞ്ഞുപറഞ്ഞാൾ. 7 : 52

" കീരവാണി! തവ സങ്കടമെല്ലാം
തീരുമൽപസമയം ക്ഷമവേണം
അഞ്ചുനാല്യദിവസത്തിനകം ഞാൻ
ചഞ്ചലാക്ഷി! വരു " മെന്നരുൾ ചെയ്താൻ . 7 : 53

കാമപാലപശുപാലസമേതൻ
താമസേനരഹിതം പുരിപുക്കാൻ
കാമിനീജനകടാക്ഷമതാകും
ദാമഭൂഷിത മനോഹരരൂപി . 7 : 54

ചാപമണ്ഡപമുപേത്യപധീരം
ചാപമമ്പൊട്ടു കരത്തിലെടുത്താൻ
തൽക്ഷണംകില കുലച്ചുവലിച്ചാൻ
പക്ഷികേതു തരസൈവ മുറിച്ചാൻ . 7 : 55

ചാപരക്ഷിഭട ലക്ഷമതപ്പോൾ
കോപരൂക്ഷതര ഭാവമടുത്തു
ചാപഖണ്ഡമതെടുത്തു ഹനിച്ചാൻ
ഗോപബാലനവരെക്കൊലചെയ്താൻ . 7 : 56

പൊട്ടിവീണൊരു ധനുർദ്ധ്വനികൊണ്ട --
ണ്ടെട്ടുദിക്കുകളുമൊന്നു കുലുങ്ങി .
ഞെട്ടിവീണുഭുവി കംസനുമപ്പോൾ
തുഷ്ടമായി ദിവി ദേവസമൂഹം . 7 : 57

കണ്ടുകണ്ടു മധുരാപുരമെല്ലാം
രണ്ടുനാഴിക നടന്നു മുകുന്ദൻ
പണ്ടുതാനവതരിച്ച വിശേഷം
കൊണ്ടുകിഞ്ചന കുതുഹലശാലീ . 7 : 58

ആപണം മണിനികേതസഹസ്രം
ഗോപുരം വളഭി സൌധമലിന്ദം

ചാപശാല നൃപശാലയുമെല്ലാം
ഗോപസേനകൾ നടന്നഥ കണ്ടാർ . 7 : 59

കൈതവേന മധുസൂദനനപ്പോൾ
താതമാതൃഭവനേ ബത ചെന്നു
സാദരം തൊഴുതു കൽപിതമുക്ത്വാ
ഖേദജാതമപഹായ ഗമിച്ചാൻ . 7 : 60

സന്ധ്യയോളമവനീപതിഗേഹേ
സഞ്ചരിച്ചു ബത നന്ദസുതന്മാർ
ബന്ധുലോകമിടകൂടി നടന്നാ --
രന്തിനേരമൊരു ഗേഹമണഞ്ഞാർ . 7 : 61

ചൊല്ലേറും കംസഭൂപാലകനുഷസി മഹാ --
സൌധമാരുഹ്യതിഷ്ഠൻ
മല്ലന്മാരെപ്പറഞ്ഞമ്പൊടു പടഹമടി --
പ്പിച്ചു യുദ്ധായനിർത്തി
സംബന്ധിക്ഷോണിപന്മാരുപരി പരിലസ --
ന്മഞ്ചജാലേ വസിച്ചാ --
രംബഷ്ഠൻ താനുറപ്പിച്ചതു മദകളമാം
വാരണം ദ്വാരദേശേ . 7 : 62

ഗോപാലൻ ബാലനാപാദിതഘനവനമാ --

ലാദി ഭൂഷാഭിരാമൻ
ഗോപന്മാരും പ്രലാബാരിയുമരിപടല --
ധ്വംസനാർത്ഥം നടന്നാർ
ദ്വാരേ നേരിട്ടുനിൽക്കും കുപിതകുവലയാ --
പീഡമങ്ങർദ്ദയിത്വാ --
പാരാതംബഷ്ഠദുഷ്ടം തമപി മൃദിതവാ --
നഞ്ജസാ കുഞ്ജനാഭൻ . 7 : 63

ചാണൂരൻ മല്ലനേകൻ പുനരപരനഹോ
ദുഷ്ടനാം മുഷ്ടികാഖ്യൻ
ക്ഷോണീഭാഗം കലുക്കി ഝടിതി പടതുട --
ങ്ങീടിനാർ മൂഢരപ്പോൾ
ഉൽക്കൃഷ്ടം മുഷ്ടിയുദ്ധം ചടചടരിത --
സ്ഫോടിതാശാവകാശം
തൽക്കാലം ബാലഗോപാലകമുസലധര --
ന്മാരുമങ്ങാരഭന്ത . 7 : 64

വാണ ചാണൂരനപ്പോൾ സപദി യമപുരേ
കൃഷ്ണമുഷ്ടി പ്രഹാരാൽ
താണൂഭോജേന്ദ്രദർപ്പം മുസലിയുമുടനേ
മുഷ്ടികം നഷ്ടമാക്കി
കേണു തൽബ്ബന്ധുവർഗ്ഗം ഖലബലപതിമാ --
രോടിനാരാടലോടേ

വേണുൽഘോഷം മുഴക്കി മൃദുഹസിതസുധാ --
ഭാസുരൻ വാസുദേവൻ . 7 : 65

കണ്ടാനക്കൊണ്ടൽവർണ്ണൻ പുനരുപരി പരി --
ഭ്രാജിതം ഭോജരാജാ
മണ്ടിച്ചാടിക്കരേറി ദ്രുതമതി ബഹള --
ക്രോധമസ്സൌധദേശേ
കണ്ഠേ ഗാഢം പിടിച്ചമ്പൊടു കുടിലനൃപം
ഭൂതലേ പാതയിത്വാ
കണ്ഠം ഖൾഗേന ഖണ്ഡിച്ചിതു ചിരമുരസി
സ്വൈരവാസീ വ്യലാസീൽ . 7 : 66

ഓജസ്സുകൊണ്ടധികനാകിന മന്നവൻെറ
തേജസ്സുചെന്നു മധുസൂദനനോടുചേർന്നു
ഭോജാനുജാഷ്ടകമപി ദ്രുതമേവഹത്വാ
രേജേ, മുദാനിപതിതാസുര പുഷ്പവൃഷ്ടി: 7 : 67

ജനകജനനിമാരെച്ചെന്നു വന്ദിച്ചുനിന്നു
കനിവൊടവരുമേനം ഗാഢഗാഢം പുണർന്നാർ .
പുനരനുപമഭക്തൻ ബുദ്ധിമാനുദ്ധവാഖ്യൻ
ഘനതരപരിതോഷം ദേവനെക്കൈവണങ്ങീ . 7 : 68

സകലഗുണവിധാനവ്യഗ്രനാമുഗ്രസേനം

സപദി നൃപതിയാക്കി സ്ഥാപയാമാസ രാജ്യേ
പുരജനപരിതോഷം വർദ്ധയൻ ബുദ്ധിശാലീ
ചിരമഥമഥുരായാം മേവിനാൻ കേവലാത്മാ . 7 : 69

* ഏഴാം സർഗ്ഗം സമാപ്തം *
---------------------------------------

എട്ടാം സർഗ്ഗം
----------------------

( വിദ്യാഭ്യാസം, രുഗ്മിണീപരിണയം )
----------------------------------------------------

ഏകദാ രാമകൃഷ്ണന്മാരേകഭാവേന സാദരം
വിദ്യാഭ്യാസവിധാനാർത്ഥമുദ്യോഗിച്ചാരനാകുലം . 8 : 1

സാന്ദീപനിമുനീംഗത്വാ വന്ദിച്ചാരവരഞ്ജസാ
തൽപ്രസാദേന ശാസ്ത്രങ്ങളഭ്യസിച്ചാരശേഷമേ . 8 : 2

തരസാ സർവ്വ വിദ്യാനാം പരിജ്ഞാനമുപാഗതൌ
ഗുരുദക്ഷിണ ചെയ്‌വാനുമൊരുമ്പെട്ടാരനന്തരം . 8 : 3

ഗുരുവാചാ ഗുരുസുതാ പുരാതീർത്ഥജലേ മൃതാ
തിരഞ്ഞു ജലധിം ഗത്വാ വരുണാവാസമായയൌ . 8 : 4

ഹത്വാ പഞ്ചജനാ തത്ര പാഞ്ചജന്യം ഹരിച്ചുടൻ
ഗത്വാ യമപുരം വേഗാൽ ലഭിച്ചു ഗുരുനന്ദനം .   8 : 5

ഗുരുദക്ഷിണയും ചെയ്തു ഗുരുപുത്രേണ സാദരം
തദനുഗ്രഹവും ലബ്ധ്വാ ഗമിച്ചു മഥുരാപുരം .   8 : 6

ഒരുനാളഥ ഗോവിന്ദൻ കരുണാമൃതവാരിധി
ഗോകുലായ നിയോഗിച്ചാനാകുലേതരമുദ്ധവം .   8 : 7

ഗോപിമാരുടെ സന്താപം പറഞ്ഞഥ കളഞ്ഞുടൻ
ഗോവിന്ദസവിധം തന്നിൽ പ്രാപിച്ചാൻ പുനരുദ്ധവൻ .   8 : 8

സൈരന്ധ്രിതൻ ഗൃഹം തന്നിൽ സ്വൈരം ചെന്നു ജനാർദ്ദനൻ
മാരക്രീഡാമഹാനന്ദമാരംഭിച്ചാൻ നിശാന്തരേ .   8 : 9

പുത്രനെജ്ജനയാമാസ തത്ര സാ കമലേക്ഷണാ
അവന്നു പേരുപശ്ലോകനെന്നു ലോകേഷു വിശ്രുതം .   8 : 10

ഉദ്ധവേനസമം താവൽ ബദ്ധസ്നേഹമനോഹരം
ചക്രപാണിയൊരുന്നാളിലക്രൂരഭവനം യയൌ .   8 : 11

കുന്തീസുതാനാം വൃത്താന്തമെന്തെന്നറിവതിന്നുടൻ

അക്രൂരനെ നിയോഗിച്ചാനക്കാലം ദേവകീസുതൻ . 8 : 12

ഭോജരാജവധം കേട്ടു കോപിച്ച മഗധേശ്വരൻ
പോരിനായിപ്പുറപ്പെട്ടു ജരാസന്ധൻ മഹാബലൻ . 8 : 13

മഥുരാപുരമാസാദ്യവളഞ്ഞാൻ ബഹുസേനയാ
മധുസൂദനനന്നേരം പോരിന്നായിസ്സമായയൌ . 8 : 14

രണ്ടു തേരു കൊട്ടുത്തുട്ടാനണ്ടർകോനതികൌതുകാൽ
ഒന്നിൽക്കരേറി താലാങ്കനന്യത്ര മധുസൂതനൻ . 8 : 15

വൃഷ്ണിസേനാപരിവൃതൻ കൃഷ്ണനും ബലഭദ്രനും
പരാക്രമം തുടർന്നപ്പോൾ ജരാസന്ധനമോടിനാൻ. 8 : 16

പിടിച്ചുകൊല്ലുവാനായിത്തുടങ്ങീ രോഹിണീസുതൻ
അച്യുതാനുനയം കൊണ്ടങ്ങയച്ചാനവനെ ക്ഷണാൽ . 8 : 17

പിന്നെയും സമ്പ്രഹാരാർത്ഥം വന്നൂമാഗധമന്നവൻ
പിന്നെയും തോൽക്കുമവ്വണ്ണം കഴിഞ്ഞു പലവട്ടവും . 8 : 18

മുന്നൂറുമഥ തൊണ്ണൂറുമക്ഷൌഹിണി പടജ്ജനം
കൊന്നൊടുക്കീതു ഗോവിന്ദനന്നന്നായിട്ടു മാഗധം . 8 : 19

പതിനെട്ടാമതും ദുഷ്ടൻ വട്ടംകൂട്ടിവരും വിധൌ
മൂന്നുകോടിബ്ബലത്തോടെ യവനൻ താനുമായയൌ . 8 : 20

മ്ലേച്ഛസൈന്യം വരുന്നേരമച്യുതൻ നിജവൈഭവാൽ
സ്വേച്ഛയാ പശ്ചിമാംഭോധൌ തീർപ്പിച്ചാൻ ദ്വാരകാപുരം . 8 : 21

വിശ്വകർമ്മമഹാശില്പി കൽപിതം ബത തൽപുരം
വിശ്വമോഹനമായ്വന്നു വിശ്വനായക പൌരുഷാൽ . 8 : 22

മഥുരാപുര വാസ്തവ്യ മഹാവൃന്ദങ്ങളൊക്കവേ
ദ്വാരകാ നഗരം തന്നിലാക്കിനാൻ മധുസൂദനൻ . 8 : 23

താനൊരുത്തൻ പുറപ്പെട്ടു ചെന്നു യവനസന്നിധൌ
പേടിഭാവിച്ചു ഗോവിന്ദനോടിനാനടവീതടേ . 8 : 24

കൊണ്ടൽവർണ്ണന്റെ പിന്നാലെ മണ്ടിനാനാശു ബൌദ്ധനും
കളിച്ചു കുഹരം തന്നിലൊളിച്ചു മധുസൂദനൻ . 8 : 25

യവനൻ വിപിനം തന്നിലവനെത്തിരയും വിധൌ
ക്വചിൽ കിടന്നുറങ്ങുന്ന മുചുകുന്ദനരേശ്വരൻ . 8 : 26

മുകുന്ദനെന്നു കൽപിച്ചു ചവിട്ടീ മുചുകുന്ദനെ
അവനും യവനൻ തന്നെത്തരസാ ഭസ്മമക്കിനാൻ . 8 : 27

നിദ്രാവസാനേ ഭൂപാലനദ്രിസാനുസമുത്ഥിതം
ഭദ്രമാം വൈഷ്ണവം രൂപമദ്രാക്ഷീദഗ്രഭൂതലേ . 8 : 28

ശംഖചക്ര ഗദാ പത്മശോഭമാന ചതുർഭുജം
ശ്രീവത്സ കൌസ്തുഭോദാര വനമാലാ വിരാജിതം 8 : 29

ഇതി ചിദ്രൂപമാലോക്യ സ്തുതിച്ചു മുചുകുന്ദനും
" ലോകൈക ബീജഭൂതായ വൈകുണ്ഠായ നമോസ്തുതേ ." 8 : 30

" ഇക്ഷ്വാകു കുലജാതൻ ഞാൻ ഭൂപാലൻ കമലാപതേ !
രക്ഷാശിക്ഷാദി ദുഃഖങ്ങൾക്കെളുതല്ലെന്നുറച്ചു ഞാൻ ." 8 : 31

" അത്രവന്നു ശയിക്കുന്നേനെത്രനാളുണ്ടഹം, വിഭോ !
പുത്രമിത്ര കളത്രാദി വിഷയാഗ്രഹമില്ലമേ !" 8 : 32

" നിങ്കൽബ്ഭക്തി ഭവിക്കേണം സങ്കടം മമ തീരുവാൻ
നിൻകഴൽക്കു വണങ്ങുന്നേൻ ശങ്കരാദി നിഷേവിതം" 8 : 33

" ഭക്തിനിങ്കൽബ്ഭവിക്കുമ്പോൾ മുക്തിതാനേവരും വിഭോ !
ഭക്തികൂടാതെ വാഞ്ഛിച്ചാൽ മുക്തിമാർഗ്ഗം വരുന്നതോ? " 8 : 34

" ത്വദ്ഭക്തജനഭക്തിം മേ കൽപിച്ചാകിലതും മതി

ത്വൽ പാദസ്മരണം കൊണ്ടു മൽപാപം ശാന്തമായ് വരും ." 8 : 35

മുകുന്ദൻ മുചുകുന്ദന്നായ് മുക്തിദാം ഭക്തിമേകിനാൻ
മഥുരാപുരി പുക്കാശു വധിച്ചു ബൌദ്ധസൈന്യവും . 8 : 36

മാഗധൻ വന്നുയുദ്ധായസന്നാഹം തുടരും വിധൌ
ജയമന്ത്യമവന്നേകി ഭാവിച്ചു മാധവൻ . 8 : 37

ദ്വാരകാപുരമാഗമ്യ സ്വൈരം വാണു ജനാർദ്ദനൻ
നന്ദാദിവൃന്ദവും തത്ര വന്നു വാണു യഥാസുഖം . 8 : 38

രേവതാത്മജയാകുന്ന രേവതീം നാമകന്യകാം
വിവാഹം ചെയ്തിതക്കാലം രോഹിണീനന്ദനൻമുദാ . 8 : 39

ഭീഷ്മകോനാമ വൈദർഭൻ ഭീഷ്മബാഹു പരാക്രമൻ
പുത്രീവിവാഹസന്നാഹമത്രകാലേ തുടങ്ങിനാൻ . 8 : 40

രുഗ്മിയെന്നുള്ള പുത്രൻെറ നിർബ്ബന്ധംകൊണ്ടു മന്നവൻ
രുഗ്മിണീം ശിശുപാലന്നായ് കല്പിച്ചാനൽപലേക്ഷണാം 8 : 41

ചേദിഭൂപന്നു കൽപിച്ചു തന്നെയെന്നവൾ കേൾക്കയാൽ
ഖേദിച്ചു മനസാ ബാലാ മധുസൂദനരാഗിണീ . 8 : 42

വാസുദേവൻ വസിക്കുന്ന മന്ദിരേ ചെന്നു പോരുവാൻ
ഭൂസുരം തരസാളൂഢം നിയോഗിച്ചിതു രുഗ്മിണി .  8 : 43

ആരണൻതാൻ പുറപ്പെട്ടു ദ്വാരകാപുരി പുക്കുടൻ
നാരായണായ സന്ദേശം പാരാതേ കണ്ടുണർത്തിനാൻ .  8 : 44

" ശ്രീകൃഷ്ണ ! ജയ ഗോവിന്ദ ! മന്ദം ശൃണു മദീരിതം
ഭീഷ്മരാജസുതാബാലാ ചൊല്ലിവിട്ടിതു രുഗ്മണി ."  8 : 45

" ഉപേന്ദ്ര ! ജഗതീബന്ധോ ! കൃപാസിന്ധോ ! നമോസതുതേ
അപേക്ഷയുണ്ടെനിക്കേകമുപേക്ഷിച്ചീടൊലാ ഭവാൻ ."  8 : 46

" തരുണാംബുധരശ്രീമൻ തരുണീ മോഹനാകൃതേ !
അരുണംചരണാംഭോജം ശരണം കരുണാകര !"  8 : 47

" താതനും സോദരന്മാരും മാതാവും ബന്ധുവർഗ്ഗവും
എനിക്കനിഷ്ടമാംവണ്ണമാരംഭിക്കുന്നു സാമ്പ്രതം ."  8 : 48

" അശുഭാത്മകനായുള്ള ശിശുപാലനു നൽകുവാൻ
സാദരം കോപ്പുകൂട്ടുന്നു സോദരാദികളൊക്കവേ ."  8 : 49

" ദുരഹങ്കാരിയാകുന്ന ധരണീപാലകനെത്തദാ
വരണം ചെയ്കയെക്കാട്ടിൽ മരണം നല്ലമാധവ !"  8 : 50

" കരുണാകര ! നീവന്നു ഹരണംചെയ്ക മാം ഹരേ !
പരിണാമസുഖംകൊണ്ടു ഗുരുണാം സമ്മതം ഭവേൽ ." 8 : 51

" ജനവും ധനവും പിന്നെ പ്രാണനും ദേഹവും തഥാ
ജനകാദികളെപ്പേരുമിന്നു മേ നിൻ പദാംബുജം ." 8 : 52

" മുഹൂർത്തസമയത്തിൻെറ മുമ്പേവന്നു ഹരിക്കനീ
മഹാപുരുഷ ! വന്ദേഹ" മേവം രുഗ്മിണി ചൊല്ലിനാൾ . 8 : 53

" ഭവത്സംഗമസൌഖ്യം മേ ഭവിച്ചില്ലെങ്കിലാശു ഞാൻ
അന്നു ജീവൻ ത്യജിക്കുന്നേ" നെന്നു രുഗ്മിണി ചൊല്ലിനാൾ . 8 : 54

" മൽപ്രാണരക്ഷണം ചെയ്‌വാനപ്രമേയ ! തുണയ്ക്കനീ
ഇന്നു നിൻപാദമാധാര" മെന്നു രുഗ്മിണി ചൊല്ലിനാൾ . 8 : 55

ഇപ്രകാരം കഥിക്കുന്ന വിപ്രനോടരുളീടിനാൻ
" ക്ഷിപ്രം മുന്നിൽ നടന്നാലുമപ്രദേശം ഗമിക്ക നാം" . 8 : 56

" രമണീഗുണസന്താനം രമണീയം നിശമ്യ ഞാൻ
നളിനായുധസന്താപാൽ തളരുന്നു മഹീസുര !" 8 : 57

" സ്മരിക്കും നേരമെന്നുള്ളിലിരിക്കും വാമലോചനാം

തെരിക്കെന്നധുനാവന്നു ഹരിക്കുന്നുണ്ടു ഞാനെടോ ."   8 : 58

ഏവം പറഞ്ഞു ഗോവിന്ദൻ രേവതീകാമുകം വിനാ
തേരിലേറിപ്പുറപ്പെട്ടു ചാരുവേഷമനോഹരൻ .   8 : 59

വിപ്രനെ പുരത: കൃത്വാ സുപ്രസന്നമുഖാംബുജൻ
അണ്ഡജേശധ്വജൻ ദേവൻ കുണ്ഡിനം പുരമാപ്തവാൻ .   8 : 60

മഹീസുരനടൻ ചെന്നു മഹീപതി കുമാരികാം
വിശ്വനാഥമതം കേൾപ്പിച്ചാശ്വസിപ്പിച്ചു തൽക്ഷണം .   8 : 61

ബലഭ്രന്ദമന്നേരം ബലപൌരുഷഭ്രമവാൻ
വിദിത്വാ കൃഷ്ണഗമനം വിദർഭപുരമാഗമൽ .   8 : 62

പുരത്തിലാഗതന്മാരാം പുരാണപുരുഷാവുഭൌ
പൂജിച്ചു മണിപീഠാന്തേ വസിപ്പിച്ചിതു ഭീഷ്മകൻ .   8 : 63

ശിശുപാലാദി ഭൂപാലജാലം കോലാഹലാന്വിതം
വസിച്ചിതു മഹാമഞ്ചസഞ്ചയേ ചഞ്ചലാശയം .   8 : 64

ദുർഗ്ഗാലയേ വിളങ്ങുന്ന ദുർഗ്ഗാദേവീം വണങ്ങുവാൻ
രുഗ്മഭൂഷിതസർവ്വാംഗീ രുഗ്മിണീ താനുമായയൌ .   8 : 65

ആളീജനസമൂഹത്തിൽ മേളിച്ച നൃപകന്യക
കാളീപ്രണാമവും ചെയ്തു നാളീകാക്ഷി വരുംവിധൌ 8 : 66

"എങ്ങുപോകുന്നു നീയിപ്പോളംഗനാമൌലിരത്നമേ !"
മന്ദമേവം പറഞ്ഞങ്ങു ചെന്നു നന്ദകുമാരകൻ 8 : 67

തൽപാണി പല്ലവം മെല്ലെപ്പിടിച്ചു മധുസൂദനൻ
തേരിലേററിപ്പുറപ്പെട്ടു ധീരൻ ഗംഭീരപൌരുഷൻ . 8 : 68

" ആരെടാ കന്യകാരത്നം ചോരണംചെയ്തു കൈതവാൽ
തേരിലേററുന്ന " തെന്നിത്ഥം നേരിട്ടു നൃപമണ്ഡലം . 8 : 69

" കൊടുപ്പിൻ മൂഢരേ ! ചെന്നു തടുപ്പിൻ ഭൂമിപാലരേ !
എടുപ്പിൽ ചാപമങ്ങസ്ത്രം തൊടുപ്പിൽ മടിയെന്തെടോ" ! 8 : 70

ഇത്ഥം ഘോഷിച്ചടുത്തീടും ക്രുദ്ധരാം രാജമണ്ഡലം
യുദ്ധം ചെയ്തുടനോടിച്ചാനുദ്ധവാദിയദുക്കളും . 8 : 71

രുഗ്മമാം ഖഡ്ഗമുദ്യമ്യ രുഗ്മിവന്നണയും വിധൌ
രുഗ്മിണീവല്ലഭൻ ചെന്നു കൊല്ലുവാനായ് തുടങ്ങിനാൻ . 8 : 72

"സ്യാലനെക്കൊലചെയ്യൊല്ലാ ബാല ! ശൌരേ ! ക്ഷമിക്ക നീ
വിരൂപനാക്കിവിട്ടാലും വിരവോടിവനെബ്ഭവാൻ " 8 : 73

എന്നുള്ള ബലഭദ്രൻെറ നിയോഗം കേട്ടു മാധവൻ
കുണ്ഡിനേശകുമാരംതം മുണ്ഡനം ചെയ്തു മുക്തവാൻ . 8 : 74

കാമപാലാദി സഹിതൻ കാമിദ്യാ സഹകേശവൻ
ദ്വാരകാനഗരം പ്രാപ്യ സ്വൈരം വാണു യഥാസുഖം . 8 : 75

ഉൽപലാക്ഷ്യാസമം ദേവൻ തൽപമേറി നികേതനേ
തൽപാണിപല്ലവം മെല്ലെപ്പിടിച്ചു പത്മലോചനൻ . 8 : 76

ലജ്ജകൊണ്ടു മുഖാംഭോജം തരസാതാഴ്ത്തി രുഗ്മിണി
ചാരുഗൂഢകടാക്ഷം കൊണ്ടാശ്ലേഷിച്ചു ജനാർദ്ദനം . 8 : 77

തോഴിമാരുടെ നിർബ്ബന്ധാൽ ക്ലാന്തലജ്ജാ ദിനേ ദിനേ
കാന്താനുസരണംകൊണ്ടും കാമിനീ വശമാഗതാ . 8 : 78

ഗമിച്ചു ലജ്ജാവൈഷമ്യം ശമിച്ചു ഹൃദിശങ്കയും
രമിച്ചു രമണോപാന്തേ രമണീയാംഗി രുഗ്മിണി . 8 : 79

മണിഗൃഹമണിമുററം പുഷ്പവാടീതടാകം
മണമിളകിനകേളീചന്ദനാരാമവാടം
ഇതി വിവിധമനോജ്ഞ സ്ഥനമാനന്ദമന്ദം
മതിമുഖിയെ നടത്തിക്കാട്ടിനാൻ കഞ്ജനാഭൻ . 8 : 80

കളിച്ചും കാന്താരേ കനകതരുകുഞ്ജങ്ങളിലണ --
ഞ്ഞൊളിച്ചും പർയ്യങ്കേ പരിചൊടു ശയിച്ചും ദയിതയാ
രമിച്ചു ഗോവിന്ദൻ കമലശരലീലാസുകുതുകീ
ഗമിച്ചു സാനന്ദം കിമപി സമയം മോഹനമയം .                    8 : 81

* എട്ടാം സർഗ്ഗം സമാപ്തം .*

-----------------------------------

ഒമ്പതാം സർഗ്ഗം

---------------------

( സ്യമന്തകമണി , സത്യഭാമാപരിണയം )

-------------------------------------------

അത്രാന്തരേ തത്ര സമീപവാസി
സത്രാജിദാഖ്യൻ കില യാദവേന്ദ്രൻ
മിത്ര പ്രസാദേന മുദാ ലഭിച്ചാൻ
മിത്ര പ്രകാശോപമമേകരത്നം .                    9 : 1

സ്യമന്തകാഖ്യം മണിയും ഗൃഹീത്വാ
സമന്തതോഭാസുരകാന്തിയോടേ
വരും വിധൌ പൌരജനങ്ങളെല്ലാം
വരുന്നിതാദിത്യനിതി ഭ്രമിച്ചാർ .                    9 : 2

"അർക്കൻ വരുന്നുണ്ടിഹ കൃഷ്ണ ! നിൻെറ
തൃക്കാൽ വണങ്ങാ" നിതി ചെന്നുചൊന്നാർ
തൃക്കണ്ണുകൊണ്ടൊന്നു മറിഞ്ഞുനോക്കീ
തൽക്കാലമംഭോരുഹ ചാരുനേത്രൻ . 9 : 3

തത്ത്വം ഗ്രഹിച്ചമ്പൊടു ചെന്നു സത്രാ --
ജിത്തോടു ചോദിച്ചിതു വാസുദേവൻ
"എനിക്കിദം രത്നവരം തരാമോ
നിനക്കു വേണ്ടും ധനമിന്നു നൽകാം ." 9 : 4

ഇത്ഥം മുകുന്ദൻെറ ഗിരം നിശമ്യ
ചിത്തേ നിരൂപിച്ചിതു യാദവൻ താൻ
" തനിക്കു താൻ പോന്ന മഹത്തുകൾക്കും
ധനത്തിലുള്ളാഗ്രഹമൽപമല്ല ." 9 : 5

" യത്നങ്ങളാലിങ്ങനെ ലബ്ധമാകും
രത്നം വൃഥാഹന്ത കൊടുക്കുമോ ഞാൻ ?
എട്ടെട്ടുഭാരം കനകത്തെ നിത്യം
മുട്ടാതെ നൽകുന്നൊരു രത്നമേതൽ ." 9 : 6

" ഒട്ടേറെ ദു:ഖിച്ചു ലഭിച്ച രത്നം
തട്ടിപ്പറിപ്പാനിവനോടുകൂടാ

പെട്ടെന്നിതങ്ങോട്ടു കൊടുത്തുപോയാൽ
മുട്ടുന്നനേരത്തൊരു കാശുകിട്ടാ ."  9 : 7

ഇത്ഥം വിചാരിച്ചതി മൂഢനാകും
ലുബ്ധൻ ചിരിച്ചങ്ങുടനേ തിരിച്ചാൻ
മിണ്ടാതെ പോയാശു ഗൃഹം പ്രവേശി --
ച്ചുണ്ടായ വിത്തേന സുഖിച്ചുവാണാൻ .  9 : 8

ആ യാദവൻ തന്നനുജൻ പ്രസേനൻ
നായാട്ടിനുദ്യോഗമുടൻ തുടർന്നാൻ
സ്യമന്തകം പൂർവ്വജനോടു മേടി --
ച്ചമന്ദമോദേന ഗളേ ധരിച്ചാൻ .  9 : 9

കിരാതരും ശ്വാക്കളുമായ് വനാന്തേ
ചിരായനായാടി നടക്കുമപ്പോൾ
തുരംഗവേഗേന വിദൂരഗാമി
പിരിഞ്ഞു കൂട്ടത്തെ വെടിഞ്ഞുപോയാൻ .  9 : 10

പെരുത്ത കാട്ടിൻ നടുവിൽച്ചരിക്കും
കരുത്തനാം കേസരി വന്നടുത്താൻ .
അടിച്ചുടൻ ബാലകമാശുകൊന്നാൻ
കടിച്ചു രത്നം തരസാ തിരിച്ചാൻ .  9 : 11

ക്രീഡിച്ചുമേവുന്നൊരു വാനരേന്ദ്രൻ
താഡിച്ചു സിംഹത്തെയുമാശു കൊന്നാൻ
പാദാന്തികേ വീണൊരു ദിവ്യരത്നം
മോദേന കൈക്കൊണ്ടു ഗുഹാം പ്രപേദേ . 9 : 12

അടുത്തുവന്നോരു സുതൻെറ കയ്യിൽ
കൊടുത്തു രത്നം ബത ജാംബവാനും
കടിച്ചുമമ്പോടതു , പന്തടിച്ചും
കളിച്ചുവാണാനവനും തദാനീം . 9 : 13

പ്രസേനനെ കണ്ടതുമില്ല കഷ്ടം
പ്രസംഗമാത്രം പുനരില്ല കേൾപ്പാൻ
ഇത്ഥം വിഷാദേന ജവേന സത്രാ --
ജിത്തുംവനേ ചെന്നു തിരഞ്ഞുപോന്നാൻ . 9 : 14

മരിച്ചുമൽസോദരനെന്നു മത്വാ
തിരിച്ചുവന്നങ്ങു നിജേ നികേതേ
കുളിച്ചു വേഗാൽ പിതൃകർമ്മമെല്ലാം
കഴിച്ചു ദുഃഖിച്ചു കരഞ്ഞിരുന്നാൻ . 9 : 15

ബന്ധുക്കളോടിത്ഥമവൻ പറഞ്ഞു --
" ബന്ധം നമുക്കായിതു കർമ്മദോഷാൽ
എന്തെന്നറിഞ്ഞീല, മരിച്ചു ബാലൻ,

ചിന്തിക്കിലുണ്ടാമതിനുള്ള തുമ്പും ." 9 : 16

" ആയുസ്സവന്നില്ലതുതന്നെ മൂലം
നായാട്ടിനും കാരണമൊന്നുതന്നെ ,
കുമാരനാപത്തിനു മൂലമിപ്പോൾ
സ്യമന്തകം രത്നമതെന്നുതോന്നും ." 9 : 17

" ചോദിച്ചു വന്നിങ്ങൊരു ദേഹമെന്നോ --
ടാദിക്കുതന്നേ മണി കണ്ടനേരം
ആ ദിക്കുതന്നേ തിരയുന്ന നേരം
ബോധിക്കുമെല്ലാ, മതു നിശ്ചയംമേ ." 9 : 18

" അറിഞ്ഞിതെന്നാകിലുമിപ്രസംഗം
പറഞ്ഞു കൂടാതൊരു ദിക്കിലായി
അതിക്രമം മേ, ലിനി വേലിതന്നെ
വിതച്ച പുഞ്ചയ്ക്കു വിനാശമൂലം ." 9 : 19

" ഇനിക്കഴിഞ്ഞീല നമുക്കനർത്ഥം
മനക്കുരുന്നിൽബ്ഭയമുണ്ടെനിക്കും
വിപത്തൊഴിക്കേണ്ട ജനങ്ങൾ തന്നെ
വിപത്തിനും കാരണമായിതെല്ലോ ." 9 : 20

ഇത്യാദി സത്രാജിദുദീരിതത്തെ

ശ്രുത്വാപുരിവാസി ജനങ്ങളെല്ലാം
തമ്മിൽപ്പറഞ്ഞങ്ങൊരു ലോകവാദം
നിർമ്മിച്ചു നീളെത്തരസാ നടത്തി .                9 : 21

" കേട്ടീലയോ കിഞ്ചനവർത്തമാനം
നാട്ടിൽപ്പൊറുപ്പാനെളുതല്ല മേലിൽ
വേട്ടയ്ക്കുപോയാനൊരു യാദവൻ പോൽ
കൂട്ടംപിരിഞ്ഞട്ടവനേകനായി ."                9 : 22

" ഒരുത്തനപ്പോളവനോട്ടു നേരി --
ട്ടുടുത്തു കുത്തിക്കൊല ചെയ്തുപോലും
അവൻെറ കണ്ഠത്തിലണിഞ്ഞ രത്നം
കവർന്നുകൊണ്ടാശു തിരിച്ചുപോലും ."                9 : 23

" പ്രസേനനെക്കൊന്നവനാരുവാൻ പോൽ
പ്രസേനനെക്കൊന്നവനീശ്വരൻ താൻ .
അതോ നമുക്കും പരമാർത്ഥമിപ്പോ --
ളുതല്ല ചോദിച്ചറിഞ്ഞിതോ താൻ ."                9 : 24

" ' അറിഞ്ഞു ഞാനിന്നു പറഞ്ഞുകൂടാ '
' പറഞ്ഞുകൂടാത്തതിനെന്തുബന്ധം ?'
' തനിക്കു താൻ പോന്നവരൊന്നുചെയ്താ --
ലതിന്നു ദോഷം പറയാവതുണ്ടോ.' "                9 : 25

" 'എനിക്കു കേൾപ്പിക്കരുതതോ രഹസ്യം'
തനിക്കു കേൾപ്പിക്കരുതായ്കയില്ല
ഇനി ക്രമാലന്യജനം ഗ്രഹിച്ചാ --
ലെനിക്കു കുററം വരുമെന്നുദോഷം ." 9 : 26

" 'തന്നാണു്, ഞാനെന്നുടെ കണ്ണു രണ്ടാ --
ണന്യാദൃശന്മാർക്കറിയിക്കയില്ല'
' എന്നാൽ കഥിക്കാ, മിതു കേട്ടതിപ്പോൾ
നന്ദാത്മജൻ ചെയ്തൊരു കൈതവം പോൽ ." 9 : 27

" ചോദിച്ചപോൽ പണ്ടിതു കൊണ്ടൽവർണ്ണൻ
തദാ കൊടുത്തില്ലതു യാദവൻ താൻ
കണ്ടാലിരക്കുന്ന ജനങ്ങളുണ്ടോ
കപ്പാൻ മടിക്കുന്ന തരം വരുമ്പോൾ ." . 9 : 28

" ചെറുപ്പകാലങ്ങളിലുള്ള ശീലം
മറക്കുമോ മാനുഷനുള്ളകാലം
കാരസ്കരത്തിൻ കുരു പാലിലിട്ടാൽ
കാലാന്തരേ കയ്പു ശമിപ്പതുണ്ടോ? " 9 : 29

" രത്നം നശിക്കുന്നതിനില്ല ഖേദം
യത്നത്തിനാളായവനർത്ഥമുണ്ടാം.

സ്യമന്തകം കാരണമെത്ര കഷ്ടം?
കുമാരനും കൂടെ മരിച്ചിതല്ലോ !" 9 : 30

" ധനങ്ങളുള്ളോരിനി വേണ്ടതിപ്പോ --
ളെനിക്കു തോന്നുന്നതു ഞാനുരയ്ക്കാം .
ഇദ്ദിക്കിൽ നിന്നാശു കടത്തി വെപ്പാ --
നുദ്യോഗമദ്യൈവ തുടങ്ങിവേണം ." 9 : 31

" ഉച്ചയ്ക്കു കത്തിക്കവരുന്ന ദിക്കിൽ
വെച്ചേയ്ക്കുനന്നോ ധനധാന്യമെല്ലാം"
ഇത്യാദി ദുർഭാഷണഘോഷമപ്പോ --
ളത്യന്തമുണ്ടായിതു പാരിലെല്ലാം. 9 : 32

മുമ്പിൽഗ്ഗമിച്ചീടിന ഗോവൃതൻെറ
പിമ്പേ ഗമിക്കും ബഹു ഗോക്കളെല്ലാം .
ഒരുത്തനുണ്ടാക്കിന ദുഷ്പ്രവാദം
പരത്തുവാനാളുകളുണ്ടസംഖ്യം . 9 : 33

ലോകാധിപൻ മാധവനാശു തൻെറ
ലോകാപവാദം കളവാനൊരുന്നാൾ
സഹൈവ നാലഞ്ചു യദുക്കളോടെ
മഹാവനേ കിഞ്ചന സഞ്ചരിച്ചാൻ . 9 : 34

കണ്ടാനടൻ തത്രമൃതം പ്രസേനം
രണ്ടാമതോ കേസരിയെത്തഥൈവ
അനന്തരം ചോട്ടു പിടിച്ചുചെന്ന --
ങ്ങനന്തനൾപ്പുക്കു മഹാഗുഹായാം . 9 : 35

കളിച്ചുമേവും കപി ബാലകൻെറ
വളർത്തുമാതാവവലോക്യ കൃഷ്ണം
വിളിച്ചുറക്കെക്കരയും ദശായാം
വെളിച്ചമേ വന്നിതു ജാംബവാനും . 9 : 36

" ആരാരഹോ മൽഗുഹയിൽക്കടപ്പാ --
നീരേഴുലോകങ്ങളിലീശനായ
ശ്രീരാമപാദാംബുജസേവകൻ ഞാ --
നാരെങ്കിലും സമ്പ്രതി സംഹരിപ്പൻ ". 9 : 37

" മുന്നം ദശഗ്രീവശരങ്ങളേററു
ഭിന്നം കഠോരം മമ മാറിടം കേൾ
ഇന്നും വ്രണശ്രേണികിണപ്രകാര --
മൊന്നും മറഞ്ഞീല, ധരിച്ചു കൊൾക ." 9 : 38

" രഘുപ്രവീരൻെറ വരപ്രഭാവാൽ
ലഘുത്വമെങ്ങും ലഭിയാത്ത വീരൻ
കരുത്തനായുള്ളൊരു ജാംബവാനെ --

ന്നൊരുത്തനെക്കേട്ടറിവീലയോ നീ ?" 9 : 39

" തടിച്ച രാത്രിഞ്ചരരെക്കരംകൊ --
ണ്ടടിച്ചു കൊന്നോരു കപീശ്വരൻ ഞാൻ
മിടുക്കനെന്നുള്ളിലൊരുദ്ധതത്വം
നടിക്കൊലാ നമ്മുടെ സന്നിധൌ നീ ." 9 : 40

" ഗമിക്ക നീ ജീവിതകാമനെങ്കിൽ,
ക്ഷമിപ്പനിസ്സാഹസമിത്രമാത്രം
ഭ്രമിച്ചു വന്നന്തകനൂർക്കു പോകാൻ
ശ്രമിക്കയോ നീ ബത! ദുർവ്വിനീത !" 9 : 41

" അടക്കമില്ലാതെ കടന്നു വന്നാ --
ലടക്കിവെപ്പാൻ മതി വാനരേന്ദ്രൻ
നടക്ക നീ, നമ്മുടെ ഗഹ്വരത്തിൽ
കടക്ക കാലന്നുമസാദ്ധ്യമല്ലോ ." 9 : 42

ഇത്ഥം പറഞ്ഞാശു കപീന്ദ്രവൃദ്ധൻ
ക്രുദ്ധിച്ചുടൻ മുഷ്ടിപിടിച്ചുടുത്താൻ
ദൈത്യാരിതൻേറ തിരുമാറിടത്തിൽ --
ക്കുത്തീടിനാനൽക്കടസിംഹനാദീ . 9 : 43

അഞ്ചാറുകുത്തങ്ങു സഹിച്ചു കൃഷ്ണൻ

പഞ്ചാസ്യഗംഭീരതരസ്വഭാവൻ
അഞ്ചാതെ കൂടെക്കലഹം തുടങ്ങി
കിഞ്ചിന്മിളൽ പുഞ്ചിരി ഭംഗിയോടെ . 9 : 44

അടിക്കയും തങ്ങളിൽ മുട്ടുകൊണ്ട --
ങ്ങിടിക്കയും മാന്തുകയും നഖാഗ്രൈ:
കടിക്കയും വൃക്ഷശതങ്ങൾ തല്ലി --
പ്പൊടിക്കയും യുദ്ധമതീവഘോരം . 9 : 45

കുലുങ്ങി ഭൂചക്രമശേഷമപ്പോൾ
കലങ്ങി വേഗേന സമുദ്രജാലം
നടുങ്ങി സിംഹാദി മൃഗങ്ങളെല്ലാ --
മൊടുങ്ങി തത്രാപി മരാമരങ്ങൾ . 9 : 46

ദിനങ്ങളെട്ടും പതിനഞ്ചുമഞ്ചും
മിനക്കെടാതങ്ങമർ ചെയ്തശേഷം
മനം തളർന്നൂ ഭുവി വീണ വൃദ്ധൻ
കരേണ നേത്രങ്ങൾ തുറന്നു നോക്കി . 9 : 47

തദാ ഭവിച്ചൂ പരമാർത്ഥബോധം
മുദാ വണങ്ങി സ്തുതിയും തുടങ്ങി .
" മദാന്ധനാമെന്നപരാധമെല്ലാം
സദാ സഹിച്ചീടുക ശാർങ്ഗപാണേ !" 9 : 48

" മീനായതും കൂർമ്മമതായതും നീ
പീനം വരാഹാകൃതി പൂണ്ടതും നീ
മഹാനൃസിംഹോത്തമനായതും നീ
മഹാമതേ ! വാമനനായതുംനീ "                9 : 49

" ക്ഷമാതലേ ഭാർഗ്ഗവനായതും നീ
രമാപതേ ! രാഘവനായതും നീ
ഇഹാപി നീലാംബരനായതും നീ
മഹാനുഭാവപ്രകൃതേ ! നമസ്തേ ".                9 : 50

" ധരിച്ചു ഞാൻ, സമ്പ്രതി കൃഷ്ണനായി --
ജ്ജനിച്ചു കംസാദികഹിംസചെയ്വാൻ
ഭവാൻ ഭവധ്വംസനജാഗരൂകൻ
നവാംബുദശ്യാമതനോ! നമസ്തേ."                9 : 51

ഇതി സ്തുതിച്ചമ്പൊടു കോമളാംഗീം
നിജാത്മജാം ജാംബവതീം മണിം ച
കൊടുത്തു വന്ദിച്ചു ഗമിച്ചു വൃദ്ധൻ,
നടന്നു ഗോവിന്ദനുമാശു മോദാൽ .                9 : 52

സത്രാജിദാവാസമുപേത്യ തസ്മൈ
സത്രാജിതേ രത്നമിദം കൊടുത്തു

സത്രാസലജ്ജാവിവശം  വണങ്ങി
സത്രാജിദിത്ഥം ഹരിയോടു ചൊന്നാൻ .                    9  : 53

" അയ്യോ മഹാകഷ്ട, മെനിക്കു വന്ന
ദുർയ്യോഗമൊട്ടും കുറവല്ല കൃഷ്ണാ !
മര്യാദ കൂടാതെ പറഞ്ഞുപോയേൻ
ധൈര്യാംബുരാശേ ! ഭഗവൻ! നമസ്തേ ."        9  : 54

" സർവ്വാപരാധങ്ങൾ പൊറുത്തു നമ്മെ
 സർവ്വാത്മനാ പാലയ ശാർങ്ഗപാണേ !"
ഇത്ഥം പറഞ്ഞമ്പൊടു  സത്യഭാമാം
 പുത്രീം ച രത്നം ച മുദാ കൊടുത്താൻ .        9  : 55

 ശോഭാമനോജ്ഞാകൃതി സത്യഭാമാ --
 ലാഭേന സന്തുഷ്ടതയാ മുകുന്ദൻ
 അവന്നുതന്നേ മണിയങ്ങുനൽകി --
 ജ്ജവേന സമ്പ്രാപ നിജംനികേതം .                    9  : 56

പാണിഗ്രഹം  ചെയ്തിതു  സത്യഭാമാ --
മേണീദൃശം ജാംബവതീം ച മോദാൽ
വാണീടിനാനാത്മപുരേ സുഖേന
ക്ഷോണീസുധാദീധിതി വാസുദേവൻ .                9  : 57

"കുരുക്കളക്കാലമഹോശഠന്മാ --
രരക്കുകൊണ്ടാശു ഗൃഹം ചമച്ചാർ
അതിൽക്കിടന്നൊക്കെ ദഹിച്ചുപോയാ --
രതീവ കഷ്ടം ബത പാണ്ഡവന്മാർ .   9 : 58

ഉദന്തമേവം ബത കേട്ടു കൃഷ്ണൻ
തദന്തരേ തത്ര ഗമിച്ചകാലം
സത്രാജിതം ചെന്നു വധിച്ചു രത്നം
തത്രാഹരിച്ചു ശതധന്വനാമാ .   9 : 59

" ഗാന്ദിനേയകൃതവർമ്മനിയോഗാൽ
ചെന്നു കൊന്നിതവനെ ശ്ശതധന്വാ "
ഇത്യഹോ ജഗതി വാർത്ത നടന്നു ,
സത്യഭാമ ബഹുശോകമിയന്നു .   9 : 60

ശ്രീകൃഷ്ണനമ്പൊടു വസിച്ചരുളുന്ന ദിക്കിൽ
ശോകേന ചെന്നു തരസാകില സത്യഭമാ .
കേൾപ്പിച്ചു താതനിധനം, മധുവൈരിയപ്പോൾ
കോപിച്ചുടൻ ശതധനുസ്സിനെ നിഗ്രഹിച്ചു .   9 : 61

സ്യമന്തകം മൂലമനർത്ഥമിപ്പോൾ
നമുക്കു വാസം പുനരത്ര ദു:ഖം
ഇത്ഥം വിചാരിച്ചു ഗമിച്ചു രാമൻ

തത്രാന്തരേ മൈഥില രാജധാന്യാം .                    9  : 62

ദുർയ്യോധനം തത്ര വരുത്തി രാമൻ
ദുർയ്യോഗകാലേഷു വിനോദനാർത്ഥം
ഗദാ പ്രയോഗത്തിനു ശിഷ്യനാക്കി --
ത്തദാ മുദാ തത്ര വസിച്ചു ദേവൻ .                    9  : 63

അക്രൂരൻ മധുരിപുശാസനേന ചെയ്താ --
നിക്രൂരം വധമിതി ദുർയ്യശസ്സു തീർപ്പാൻ
ദൂരസ്ഥം തമപി വരുത്തി വാസുദേവൻ
പാരാതേ മണിമപി ദർശയാഞ്ചകാര .                    9  : 64

ഇതി ബഹുവിധദോഷഹേതു ഭൂതം
മതിമദകാരണമെങ്കിലും മുകുന്ദൻ
മണിവരമഥ ഗാന്ദിനീതനൂജേ
ഗുണഗണശാലിനി  യോജയാഞ്ചകാര .                    9  : 65

ദ്രുപദപുരവരേ സ്വയംവരാർത്ഥം
ദ്രുതമൊരുനാളഥ സത്യഭാമയോടേ
യദുകുലജലരാശി പൂർണ്ണചന്ദ്രൻ
മൃദുഹസിതാനനനായ ജഗാമ ധീമാൻ .                    9  : 66

ഇന്ദ്രപ്രസ്ഥം നാമ കുന്തീസുതാനാ --

മിന്ദ്രാവാസത്തിന്നുതുല്യം സമൃദ്ധ്യാ
രമ്യം ഗേഹം തത്ര തീർപ്പിച്ചു നൽകീ
സമ്മോദേന ദ്വാരകം പ്രാപകൃഷ്ണൻ . 9 : 67

ഉത്സവേനനിജരാജനികേതേ
വത്സരം ചില കഴിഞ്ഞദശായാം
കന്യകാകുതുകിയാകിയ പാർത്ഥൻ
സന്യസിച്ചൊരു ദിനം പുരി പൂക്കാൻ . 9 : 68

നിജസഹോദരിയായ സുഭദ്രയെ
പ്രജകളുത്സവമങ്ങിയല്പം വിധൌ
വിജയനാശു കൊടുത്തിതു മാധവൻ
വിജനദേശേ വിവാഹമഹോത്സവേ . 9 : 69

ഇന്ദ്രപ്രസ്ഥം പ്രവേശിച്ചഥ ഹരിതനയൻ
മാധവീജീവനാഥൻ
സാന്ദ്രാനന്ദം വസിക്കുന്നളവിലൊരുദിനം
ദേവനാനന്ദശാലി
സാകം വൃന്ദേന മന്ദേതരമുരുമഹസാ
സീരിണാവാരിജാക്ഷൻ
ലോകാനന്ദാനുകൂലൻ പ്രിയസഖനഗരം
പ്രാപ്യമോദേനവാണാൻ . 9 : 70

കാളിന്ദീപുളിനേ കളിച്ചുമരുവും
കാളിന്ദിയെക്കണ്ടുടൻ
കാളാംഭോധരവർണ്ണനങ്ങവളുടേ
പാണിഗ്രഹം ചെയ്തുടൻ
കാളും വഹ്നിയിലാശു ഖാണ്ഡവവനം
ഭസ്മീകരിച്ചഞ്ജസാ
കേളീകോമളകാമിനീസഹചരൻ
ഗേഹംനിജം പ്രാപ്തവാൻ . 9 : 71

അവന്തിരാജ്യാൽതഥ മിത്രവിന്ദാം
ജവേന ഗോവിന്ദനപാഹരിച്ചാൻ
ബന്ധിച്ചുടൻ സപ്തവൃഷങ്ങളെത്താൻ
സന്തോഷവാൻ സത്യയെ വേട്ടുകൊണ്ടാൻ . 9 : 72

സന്തർദ്ദനാദിസഹജാം മഹനീയശീലാം
സന്താനവല്ലിയൊടു തുല്യശരീരശോഭാം
ഭദ്രാഖ്യയാം നൃപകുമാരിയെ വേട്ടുദേവൻ
ഭദ്രാനുഭാവസുഭഗൻ സുഖമേവ വാണാൻ . 9 : 73

മദ്ധ്യേതോയം വിളങ്ങീടിനശഫരമയം
ലക്ഷമസ്ത്രേണഭിത്വാ
മദ്രാധീശാത്മജാംവേട്ടിതു ചതുരമഹാ
ലക്ഷണാം ലക്ഷണാഖ്യാം

ഇത്യേവം ചാരുഭാർയ്യാഷ്ടകമഖിലഗുണ
ശ്രേണിരമ്യം ലഭിച്ച --
ങ്ങത്യാനന്ദം രമിച്ചാനതുവിഭവമഹോ
ധന്യനാം വന്യമാലീ . 9 : 74

* ഒമ്പതാം സർഗ്ഗം സമാപ്തം *
------------------------------------

പത്താം സർഗ്ഗം
-----------------------
( നരകാസുരവധം, ശംബാസുരവധം )
------------------------------

ഭൌമനാം നരകദാനവാധിപൻ
ഭീമബാഹുബലശാലിയാമവൻ
വാമലോചനകളെപ്പിടിച്ചുടൻ
ധാമസീമനിസമൂഹമാക്കിനാൻ . 10 : 1

ശക്രവിക്രമമടക്കിവെച്ചുകൊണ്ടാ --
ക്രമിച്ചു സുരലോകമൊക്കവേ
ശക്രദൂതവചനാലതൊക്കവേ
ചക്രപാണി ഭഗവാനമഗ്രഹീൽ . 10 : 2

സത്യഭാമയൊടുകൂടി മാധവൻ
പത്രിരാജമധിരുഹ്യ വേഗവാൻ
ശത്രുദാനവപുരേ കടന്നുചെന്ന --
സ്ത്രമാരി ചൊരിയും ദശാന്തരേ .                10 : 3

അഗ്നിശൈലജലദുർഗ്ഗമൊക്കവേ
ഭഗ്നമായതുധരിച്ചു കോപവാൻ
ചഞ്ചലം ബത വെടിഞ്ഞുപാഗമൽ
പഞ്ചവക്ത്രനുടനേമുരാസുരൻ .                10 : 4

ചണ്ഡമാമജിതചക്രമേററുടൻ
ഖണ്ഡിതം യുധിമുരൻെറ മസ്തകം
അഞ്ചുകൂടി ഗിരികൂടസന്നിഭം
സഞ്ചലിച്ചഥ പതിച്ചുഭൂതലേ .                10 : 5

ക്രുദ്ധനാം നരകദാനവാധിപൻ
യുദ്ധഭൂതലമണഞ്ഞു സത്വരം
അസ്ത്രകോടികൾ ചൊരിഞ്ഞു തൽക്ഷണം
പത്തുദിക്കുമുടനേമുടക്കിനാൻ .                10 : 6

പക്ഷിരാജനതിഘോരഘോരമാം
പക്ഷതാഡനവിധം തുടങ്ങിനാൻ

ലക്ഷകോടി ശരമങ്ങൊരിക്കലേ
രുക്ഷനാം നരകനും പ്രയുക്തവാൻ . 10 : 7

പിന്തിരിഞ്ഞു ഗരുഡൻ തദന്തരേ
ഹന്തകിഞ്ചനമയങ്ങി മാധവൻ
സത്യഭാമ തരസാധനസ്സമാ
യെത്തിനാളമരവൈരിസന്നിധൌ . 10 : 8

സത്യഭാമയുടെ ശസ്ത്രമേററുടൻ
കൃത്തമായി നരകൻെറ വിഗ്രഹം
മത്തകാശിനികളോട്ടു തോൽക്കുമോ
മത്തനാകിയ മഹാ സുരോത്തമൻ . 10 : 9

" നില്ലുനില്ലു ചപലേ ! നിനക്കഹോ
വില്ലെടുക്കയുധിയോഗ്യമല്ലെടോ
ചൊല്ലു കേൾപ്പതിനസാദ്ധ്യമെങ്കിൽ ഞാൻ
കൊല്ലുവാനിനി മടിക്കയില്ലെടോ ." 10 : 10

ഇത്ഥമുദ്ധതമുരച്ചു സത്വരം
യുദ്ധമാശു നരകൻ തുടങ്ങിനാൻ
ക്രുദ്ധനാമസുരവൈരി ചക്രമ --
ങ്ങുദ്ധരിച്ചു സമരേ വിളങ്ങനാൻ . 10 : 11

ബദ്ധവേഗമരികൊണ്ടു മാധവൻ
കൃത്തമാക്കി നരകൻെറ മസ്തകം
തത്ര തത്ഭടജനങ്ങളൊക്കവേ
ചത്തുവീണു തരസാ രണാങ്കണേ . 10 : 12

ഭൂമിദേവിയുടെ വാക്കിനാലുടൻ
ഭൂമിഭാരഹരൻ അംബുജേക്ഷണൻ
ഭൌമജം ച ഭഗദത്തമാദരാൽ
ഭൌമരാജ്യപരമേശനാക്കിനാൻ . 10 : 13

തോഷമോടൊരു ഗജത്തെയെന്നിയേ
ശേഷമൊക്കെ നിജമാക്കി മാധവൻ
കന്യകാജനമനേകമുണ്ടഹോ
മുന്നമേ നരകനാലുപാഹൃതം . 10 : 14

തത്ര ഷോഡശസഹസ്രമുണ്ടതും
പത്രികേതു ഭവനം പ്രണീതവാൻ
പ്രീതി പൂണ്ടദിതികുണ്ഡലദ്വയം
ദാതുമിന്ദ്രഭവനം പ്രപന്നവാൻ . 10 : 15

പണ്ടുപോൽ നരകനാലുപാഹൃതം
കൊണ്ടുചെന്നദിതികുണ്ഡലം ദദൌ
രണ്ടുമാസമമരേന്ദ്രമന്ദിരേ

കൊണ്ടൽവർണ്ണനലസാതിരുന്നു താൻ . 10 : 16

കൊണ്ടൽവേണിമണി സത്യഭാമതാൻ
കണ്ടു കൌതുകരസേന കാമിതം
അണ്ടർകോനുടയ കല്പവൃക്ഷവും
കൊണ്ടുപോന്നു ഗരുഡധ്വജൻമുദാ . 10 : 17

സംഗരത്തിനണയും ദിവൌകസാം
സംഘമമ്പൊടു ജയിച്ചു മാധവൻ
മങ്കമാരിൽമണി സത്യഭാമത --
ന്നങ്കണേ നിഹിതവാൻ സുരദ്രുമം . 10 : 18

തത്ര ഷോഡശസഹസ്രമംഗനാ --
പാണിപീഡന മഹോത്സവം മുദാ
ചെയ്തുകൊണ്ടു ബഹുരൂപവാനഹോ
മാധവൻ നിജപുരേ വിളങ്ങിനാൻ . 10 : 19

നാരദൻമുനി പരീക്ഷ ചെയ്വതി --
ന്നാരുമാരുമറിയാതെ വന്നുടൻ
വാരിജാക്ഷനുടെ മന്ദിരങ്ങളിൽ
ഭൂരികൌതുകരസം പ്രപന്നവാൻ . 10 : 20

നാരിമാരുടെ ഗൃഹങ്ങൾ തോറുമ --

ച്ചാരുഹാസമുഖനാം മുകുന്ദനെ
കണ്ടു കണ്ടു മുനി ഹന്തവിസ്മയം
പൂണ്ടുകൊണ്ടഥ വണങ്ങി വാങ്ങിനാൻ . 10 : 21

മുഗ്ധചന്ദ്രമകടാക്ഷവഹ്നിയിൽ
ദഗ്ധനാകിന മനോഭവൻ തദാ
അർഭകത്വമുപഗമ്യ രുഗ്മിണീ --
ഗർഭസീമനി ജനിച്ചിതേകദാ . 10 : 22

ശംബരാസുരനറിഞ്ഞു മായയാ --
ലംബതൻ മടിയിൽനിന്നെടുത്തുടൻ
അംബുജേക്ഷണതനൂജനെ ക്ഷണാ --
ലംബുരാശിയിലെറിഞ്ഞു മണ്ടിനാൻ . 10 : 23

മത്സ്യമശ്ശിശുവിനെ ഗ്രസിച്ചുകൊ --
ണ്ടുത്സരിച്ചു പരിതോ മഹാർണ്ണവേ
മത്സ്യജീവികളിലങ്ങൊരുത്തനാ --
മത്സ്യമമ്പൊടുലഭിച്ചു തൽക്ഷണം . 10 : 24

ദാശനം വലയിൽനിന്നു വേർപെടു --
ത്താശു ദാശപതിയോടുകൂടവേ
അംബുരാശിനികടേ വസിക്കുമ --
ശ്ശംബരാസുരനു കാഴ്ചയാക്കിനാൻ . 10 : 25

നാരദൻെറ വചനേന മുന്നമേ
സാരസാക്ഷി രതീദേവിയും മുദാ
മായയാ വസതി ശംബരാലയേ
മാരസംഗമനുചിന്ത്യ സന്തതം . 10 : 26

പാചകവ്രതമവൾക്കു ജീവിതം
നീചനാകുമസുരേണ കല്പിതം
" ആയവണ്ണമിതുനീ പചിക്ക " യെ --
ന്നായവൾക്കതുകൊടുത്തു ശംബരൻ . 10 : 27

സമുലമായ മകരോദരം തദാ
ലീലയാ ബത പിളർക്കുമന്തരേ
ബാലചന്ദ്രരമണീയരൂപനാം
ബാലനെസ്സപദി കണ്ടുകാമിനി . 10 : 28

പാണികൊണ്ടുടനെടുത്തു ബാലകം
മാനിനീമണി വളർത്തിതാദരാൽ
നരദൻമുനി ജവേന വന്നുടൻ
ചാരുഭാഷിണിയൊടേവമൂചിവാൻ . 10 : 29

" പഞ്ചബാണദയിതേ ! ധരിക്ക നീ
പഞ്ചബാണനിവനഞ്ചിതാനനൻ

ചഞ്ചലാക്ഷി ! തവ ജീവിതേശ്വരൻ
ചഞ്ചലം നഹി വളർത്തുകൊൾക നീ ." 10 : 30

" മുന്നമെന്നുടെ നിയോഗമിപ്പൊഴും
നിന്നുടെ ഹൃദയതാരിലില്ലയോ ?
നിന്നുടെ രമണനാം മനോഭവൻ
നിന്നുപാന്തഭുവി വന്നു സാമ്പ്രതം ." 10 : 31

" സൽഗുണാകരമുകുന്ദനന്ദനൻ
രുഗ്മിണീജാരജാതനിന്നിവൻ
വൽഗുഭാഷിണി ! വളർക്കനീ ശുഭേ
മൽഗിരാ തവ ശിവം ഭവിഷ്യതി ." 10 : 32

" ശംബരാസുരദുരാഗ്രഹങ്ങളെ
ശ്ശംബരാന്തകനകററുമാഹവേ "
ഇത്തരങ്ങളുരചെയ്തു നാരദൻ
സത്വരം ബത മറഞ്ഞു മാമുനി . 10 : 33

രാഗബന്ധമവളിൽദ്ദിനേ ദിനേ
വേഗവർദ്ധിതമറിഞ്ഞു ബാലകൻ
എന്തുവാനിതിനു ഹേതുവെന്നവൻ
ചിന്തചെയ്തു രതിയോട്ടു ചൊല്ലിനാൻ . 10 : 34

" അംബ ! നിന്നുടെ കുമാരനല്ലയോ
ഹന്ത ഞാ, നതു മറന്നുപോകയോ
എന്തിതിങ്ങനെ വിലാസമഞ്ജുളം
സന്തതം തവ വിലോകനാദികം ."                10 : 35

" പുത്രലാളനമതിക്രമിച്ചവ --
 ന്നത്രകാണ്മതിനു ബന്ധമെന്തഹോ ?"
ഇത്രമാത്രമുരചെയ്തുകേട്ടതി --
ന്നത്തരം രതിയുമാശു ചൊല്ലിനാൾ .                10 : 36

" എന്നുടെ ഹൃദയവല്ലഭൻ ഭവാ --
 നെന്നു നാരദമുനീന്ദ്രനോതിനാൻ
 ധന്യനാം തവ സുജന്മനോ ബലാ --
 ലന്യജന്മമിതു പുഷ്പസായക! "                10 : 37

" ശത്രുവായതു നിനക്കു ശംബരൻ
പത്രിവാഹനതുജ ! കേൾക്ക നീ
ശംബരാസുരവധം കഴിച്ചുകൊ --
ണ്ടംബുജാക്ഷസവിധേ ഗമിക്ക നാം ."                10 : 38

ഇത്ഥമുള്ള രമണീവചസ്സു കേ --
ട്ടുദ്ധതം ബത വിളിച്ചു ചൊല്ലിനാൻ
" യുദ്ധസീമ്നി വരികാശു ശംബരാ !

സിദ്ധമിങ്ങു തവ ദുഷ്ടചേഷ്ടിതം ." 10 : 39

" അംബുജാക്ഷസുതനാകുമെന്നെ നീ --
യംബുരാശിയിലെറിഞ്ഞതും ദൃഢം
ഡംബരം തവ ശമിക്കുമാഹവേ
ശംബരാ വരിക പോരിനഞ്ജസാ ." 10 : 40

രുഷ്ടനാം ഹരിസുതൻെറ ഭാഷിതം
കേട്ടനേരമഥശംബരാസുരൻ
എട്ടു ദിക്കുകളുമങ്ങുതൽക്ഷണം
പൊട്ടുമാറലറിവന്നു ചൊല്ലിനാൻ . 10 : 41

" നില്ല നില്ല കുമതേ ! കുമാരകാ !
കൊല്ലുവാൻ കിമപി കില്ലമില്ലെടോ .
വില്ലെടുത്തു കുലയും കരേററി നീ
നില്ലെടാ യമപുരപ്രവേശനേ ." 10 : 42

" ദുർബ്ബലം തവ കരിമ്പു വില്ലഹോ
ദുർമ്മതേ ! കിമതുകൊണ്ടു ജൃംഭസേ ?
കണ്ടുകൊൾക തവ കണ്ഠഖണ്ഡനം
കൊണ്ടു കീർത്തിവളരുന്നതാശുമേ ." 10 : 43

" കുംഭികുംഭമുടനേ പിളർപ്പതി --

ന്നിമ്പമേറിനൊരു കേസരിക്കഹോ !
കമ്പമെന്തു മൃഗശാബസന്നിധൌ ?
കൊമ്പനാനയെ വധിക്കുമോ ശശം ." 10 : 44

ഇത്ഥമങ്ങുടനടുത്തു ശംബരൻ
ബദ്ധരോഷ വികൃതാതി ഭീഷണൻ
യുദ്ധമാശു ഹരിസൂനനാ സമം
സിദ്ധബാണവികടം തുടങ്ങിനാൻ 10 : 45

മായകൊണ്ടസുരമായ നീക്കിനാ --
നായതാക്ഷനതുനേരമങ്ങവൻ
അസ്ത്രമസ്ത്രനികരേണ സംഹരി --
ച്ചസ്തശങ്കമമർ ചെയ്തുമേവിനാൻ . 10 : 46

തേരുമായുധശതം തുരഗവും
ചാരുവർമ്മ ശരചർമ്മ ചാപവും
ഭൂരിസേനകളുമെന്നിതൊക്കവേ
പോരിലമ്പൊടു തകർത്തു മന്മഥൻ . 10 : 47

സിംഹതുല്യ ബലമുള്ള ദൈത്യനെ --
സ്സംഹരിച്ചു സമരേസ സൈനികം
താരകാരി സമനാത്മ ഭാർയ്യയാ
ദ്വാരകാപുരമവാപ മന്മഥൻ . 10 : 48

പ്രദ്യുമ്നനും രതിയുമാശു വരുന്നനേരം
തദ്ദിക്കിലുള്ള പുരവാസികൾ സംശയിച്ചു
നാരായണൻ വിരവിലേതൊരു നാരിയോടെ
പാരാതെഴുന്നരുളി സാമ്പ്രതമെന്നിവണ്ണം .           10 : 49

ഇവനാരു വാനസിത മേഘസുന്ദരൻ
ഭുവനൈകവീരനതി ദീർഘലോചനൻ
അതികോമളാകൃതി മുകുന്ദനോ ചിരാ --
ദിതി ശങ്കപൂണ്ടു മരുവീതു രുഗ്മിണി .           10 : 50

അഥ തത്ര ചെന്നുടനുവാച നാരദൻ
" പ്രഥിതാംഗഭംഗിസുഭഗേ ! വിദർഭജേ !
തവ നന്ദനൻ മദനനേഷ സുന്ദരൻ
നവനീലനീരദശരീരകോമളൻ ."           10 : 51

"ചടുലേക്ഷണേ ! കുടിലനായ ശംബരൻ
കടലിൽക്കളഞ്ഞു ജനനക്ഷണേ പുരാ
അവനെജ്ജവേന കൊലചെയ്തുകൊണ്ടിവൻ
തവസന്നിധൌ സപദി വന്നു സുന്ദരൻ ."           10 : 52

" രതിദേവിതാനിവളിവൻെറ വല്ലഭാ
ഹിതകാരിണീയമപരന്നു ദുർല്ലഭാ

അധുനാനികാമമിവനോടു കൂടി നീ
മധുരാനനേ നന്ദ വസിച്ചു കൊൾക നീ ." 10 : 53

ഏവം പറഞ്ഞു നടകൊണ്ടു മഹാമുനീന്ദ്രൻ
ദേവൻ മുകുന്ദനഥ രുഗ്മിണിയും തദാനീം
പ്രദ്യുമ്നനോടുമനിശം രതിദേവിയോടും
നിത്യം സുഖിച്ചു നിജരാജഗൃഹേ വസിച്ചു . 10 : 54

പ്രദ്യുമ്നനപ്പൊഴുതു രുഗ്മിയുടേകുമാരീം
സദ്യോഹരിച്ചിതു വിദർഭനരേന്ദ്ര ഗേഹാൽ
പ്രദ്യുമ്ന പുത്രനനിരുദ്ധനുടൻ ജനിച്ചാ --
നദ്യന്നിശാകര സമാനശരീര ശോഭൻ . 10 : 55

അനിരുദ്ധനും സപദി രുഗ്മിയുടേ
തനയൻെറ പുത്രിയെ മുദാഹൃതവാൻ
തദനന്തരം കിലവിവാഹവിധൌ
യദുവൃഷ്ണി വൃന്ദവുമണഞ്ഞുമുദാ . 10 : 56

തത്രോത്സവേ ചൂതുപൊരും ദശായാ --
മത്യന്തകോപേന ഹലായുധൻ താൻ
അസംശയം രുഗ്മിയെ നിഗ്രഹിച്ചാ --
നസാരമൊന്നില്ലതി കോപനാനാം . 10 : 57

ബാണാസുരൻെറ സുതയങ്ങുഷയെന്നുപേരാ --
മേണാങ്കബിംബമുഖി കന്യകയന്നൊരുന്നാൾ
കണ്ടാൾ കിനാവിലനിരുദ്ധനെ ദൈവഗത്യാ
വണ്ടാറണിക്കുഴലി പിന്നെയുണർന്നുകേണാൾ . 10 : 58

" ഹാഹന്ത ! കാമകമനീയ ! മനോജ്ഞമൂർത്തേ !
ലോകൈകസുന്ദര ! ഭവാൻ പുനരെങ്ങുപോയി ? "
ഏവം വിലാപസമയേ സഖി ചിത്രലേഖ
" കോവാത്രകാന്ത " നിതി ചോദ്യമുടൻ തുടർന്നാൾ . 10 : 59

" കണ്ടേനഹം കമപി കാമിനി ചിത്രലേഖേ !
കണ്ടാൽ മനോഹരനവൻ നവകാമദേവൻ
സ്വപ്നം മമാദ്യ സഫലം, വിഫലം ച മന്യേ
പിന്നെക്കദാചിദപികണ്ടതുമില്ലെടോ ഞാൻ ". 10 : 60

തത്രാന്തരേ ഭുവനവാസി ജനത്തെയെല്ലാം
ചിത്രത്തിലങ്ങെഴുതിനാളവൾ ചിത്രലേഖ .
ചിത്രാവലോകന വിധൌ തദനുക്രമേണ
തത്രാനിരുദ്ധനെയുമമ്പൊടു കണ്ടു ബാലാ . 10 : 61

കണ്ടാളുഷയ്ക്കുജിതപൌത്രവിലോകനം കൊ --
ണ്ടുണ്ടായ കാമരസമമ്പൊടു ചിത്രലേഖ
" വേണ്ടാ നിനക്കു മനതാരിലുഷേ ! വിഷാദം,

തണ്ടാർശരാത്മജനെ ഞാനിഹകൊണ്ടു പോരാം ." 10 : 62

ഏവം പറഞ്ഞനുസരിച്ചുടനർദ്ധരാത്രൌ
ഗോവിന്ദമന്ദിരമണഞ്ഞഥ ചിത്രലേഖ
വിദ്യാബലേന കനിനോടനിരുദ്ധനെച്ചെ --
ന്നുദ്യോഗശാലിനി നിഗൂഢമുപാനയിച്ചാൾ . 10 : 63

കുംഭാണ്ഡപുത്രിയുടെ മന്ത്രബലേന വന്നോ --
രംഭോജലോചനതനൂജതനൂജനോടേ
സംഭോഗകേളീരമണീയസുഖം ലഭിച്ചാ --
ളംഭോരുഹാക്ഷി നിഭൃതംബത ബാണപുത്രി . 10 : 64

കന്യാഗൃഹത്തിലൊരു ജാരനകത്തു പുക്കാ --
നെന്നുള്ള കിങ്കരഗിരാ തരസൈവ ബാണൻ
ചെന്നാശു ചൂതുപൊരുതും കളിയാടി മേവും
നന്ദാത്മജാത്മജതനൂജനെയങ്ങു കണ്ടാൻ . 10 : 65

യുദ്ധായ ചെന്നു കടുകോപവശേന ബാണൻ
ബദ്ധാവലേപമനിരുദ്ധനുമങ്ങടുത്താൻ .
യുദ്ധേ ജവേന ഭുജഗാസ്ത്രബലേന ബാലം
ബദ്ധ്വാ നിഗൂഢമസുരേന്ദ്രനിമം ചകാര . 10 : 66

ആകർണ്ണ്യ നാരദഗിരാ നിജപൌത്രബന്ധം

വൈകുണ്ഠനും ബലനുമുൽക്കട കോപമോടെ
സന്നദ്ധ യാദവസമൂഹസമന്വിതന്മാർ
ചെന്നാശു ശോണിതപുരം പരിതോവളഞ്ഞാർ .                    10 : 67

ബാണാസുരേശ്വരപുരീപരിരക്ഷിതാവാ --
മേണാങ്കശേഖരനണഞ്ഞു രണം തുടങ്ങി .
പ്രദ്യുമ്നനും ഗുഹനുമമ്പൊടു തമ്മിലേററു
സദ്യോഥ മാധവനുമാപതിയോടുമേററു .                    10 : 68

കുംഭാണ്ഡനും മുസലിയും കലഹം തുടങ്ങി
കുഭോദരാദിഗണമാസുരസേനയോടേ
ഗംഭീരഭൃംഗിരിടി ഭൃംഗി ഭുജംഗരാജ --
കുഭീന്ദ്രവക്ത്ര ഗളഗർജ്ജിതമെത്ര ഘോരം .                    10 : 69

മടുമലർശരവൈരിവൃന്ദമെല്ലാം
ഝടിതി പടയ്ക്കുമടങ്ങി ദൂരെവാങ്ങി
പടുമതി ബലിനന്ദനൻ കടന്ന --
ങ്ങുടനടലിന്നു തുടങ്ങി കൃഷണനോടായ് .                    10 : 70

അഞ്ഞൂറുവില്ലുകളശേഷമുടൻ മുറിച്ചു
കഞ്ജായതേക്ഷനണഞ്ഞു രണാങ്കണാന്തേ
യുദ്ധംതടുപ്പതിനു കോട്ടവി വന്നുനിന്നാൾ
മദ്ധ്യേ സഹസ്രഭുജനോടിയൊളിച്ചു പോയാൻ .                    10 : 71

ശൈവജ്വരം ഗുരുതരം ത്രിശിരസ്സടുത്തു
വൈവശ്യമാശു മുരവൈരിബലേ ഭവിച്ചു .
വിഷ്ണുജ്വരം സപദിവന്നവനെജ്ജയിച്ചു
കൃഷ്ണന്റെ കാൽക്കലപരജ്വരവും  നമിച്ചു .                10  : 72

ശൈവജ്വരത്തോടരുൾചെയ്തു കൃഷ്ണൻ
വൈവശ്യമെല്ലാം തവപോരുമിപ്പോൾ
നമ്മെ സ്മരിക്കും മനുജർക്കുപോലും
ചെമ്മേജ്വരക്ലേശമതില്ല നൂനം .                10  :
73

ഭൂയോപി ബാണദനുജൻ ദനുജാരിയോട --
ങ്ങായോധനം ഘനമദേന തുടർന്നനേരം
ചണ്ഡങ്ങളാമുടനവന്റെ ഭുജങ്ങളെല്ലാം
ഖണ്ഡിപ്പതിന്നു മധുസൂദനനും തുടങ്ങി .                10  : 74

മഹാദേവവാചാ മഹാവീരനപ്പോൾ
ഇഹോ നാലു ബാഹുക്കൾ മാത്രം കൊടുത്തു .
മഹാഭക്തി പൂണ്ടങ്ങു ബാണാസുരൻ താൻ
മഹാവിഷ്ണുരൂപം വണ്ങ്ങി സ്തുതിച്ചാൻ .                10  : 75

" നമസ്തേ ദയാവാരിരാശേ ! മുരാരേ !

നമസ്തേ മഹാവീര ! ഗോവിന്ദ ! വിഷ്ണോ !
സമസ്താപരാധം ക്ഷമിക്കേണമേ നീ
സമസ്താന്തരംഗേ വിളങ്ങുന്ന മൂർത്തേ !" 10 : 76

" നവാംഭോദമൂർത്തേ, മദീയാം തനൂജാം
ഭവൽപുത്രപുത്രന്നു നൽകുന്നു ഞാനും
അവൻ വേട്ടു കൊള്ളേണ മസ്മൽക്കുമാരീം."
മീവണ്ണം പറഞ്ഞാശു നൽകി തനൂജാം . 10 : 77

സാനന്ദം വാസുദേവൻ സരസതരമുഷാ --
കാന്തനാം പൌത്രനോടും
നാനാ വൃന്ദങ്ങളോടും ഹലധരമുഖമാം
വൃഷ്ണിസംഘത്തിനോടും
സാകം ഗത്വാ സമോദം ജലധിവലയിതം
മന്ദിരം സുന്ദരാംഗോ
ലോകം പാലിച്ചു ലീലാമനുജനന്ദിനം
മിത്രവാനത്രവാണാൻ . 10 : 78

** പത്താം സർഗ്ഗം സമാപ്തം **

----------------------------------------

പതിനൊന്നാം സർഗ്ഗം

--------------------------------

(നൃഗമോക്ഷം, ജരാസന്ധവധം)

-------------------------------------

തദന്തരേ കാനനകേളി കൌതുകാൽ
പദേപദേ കൃഷ്ണകുമാരരൊക്കവേ
മുദാ നടന്നതശൈലസന്നിധൌ
തദാ മഹാകൂപതടം പ്രപേദിരേ . 11 : 1

ഒരോന്തിനെക്കണ്ടിതു , കുണ്ടിൽ വീണ്ടടൻ
കരേറുവാൻ കൌശലഹീനമാകുലം ,
കരേറുവാനും വശമല്ല ബാലകർ --
ക്കനന്തരം കേട്ടെഴുനെള്ളി മാധവൻ . 11 : 2

സമുദ്ധരിച്ചാനഥ ദേവകീസുതൻ
സമക്ഷമേ സർവ്വകുമാരസന്നിധൌ
സ്ഫുടം തദാനീം കൃകലാസവിഗ്രഹം
വെടിഞ്ഞുശോഭിച്ചിതു രാജവിഗ്രഹം . 11 : 3

വണങ്ങി നിന്നങ്ങുരചെയ്തു മന്നവൻ
" ഗുണാംബുധേ ! ലോകപതേ ! നമോസ്തുതേ
നൃഗാഖ്യനാം ക്ഷത്രിയനേഷ ഞാൻ പുരാ
യുഗാന്തരേ , കേട്ടരുൾകെൻെറ കില്ബിഷം ." 11 : 4

" വിളങ്ങുമാറമ്പൊട്ടു കൊമ്പുരണ്ടുമ --
ക്കുളമ്പുനാലും കനകേന കെട്ടി ഞാൻ
പശ്ശുക്കളെപ്പൂർവ്വമസംഖ്യ മേകിനേൻ
വിശുദ്ധ വിപ്രപ്രവരക്കുനേകധാ " 11 : 5

" പടുത്വമേറുന്നൊരു ഭൂസുരന്നു ഞാൻ
കൊടുത്ത ഗോവൊന്നിഹ വന്നുകൂടിനാൾ
ഉടൻഗ്രഹിക്കാതതിനെപ്പിടിച്ചഹോ !
കൊടുത്തുപോയ് പിന്നൊരു ഭൂസുരന്നു ഞാൻ ." 11 : 6

" തദന്തരേ ഗോവുടയോരു ഭൂസുരൻ
മദന്തികേ വന്നുരചെയ്തു കോപവാൻ
ഇതെന്തടോ ദത്തപരീഗ്രഹാഗ്രഹം
കൃതംത്വയാ , നന്നിതു നന്നുദുർമ്മതേ ?" 11 : 7

" കനക്കവേ ലുബ്ധനതായ ഭൂപതേ !
നിനക്കു ദാനത്തിനു ദീനമില്ലെടോ !
പശ്ശുക്കളോ വല്ലതുമൊന്നു കൊണ്ടു നീ
പലർക്കു നൽകിപ്പരലോകമീഹസേ ." 11 : 8

" അനന്തരം ഞാനുരചെയ്തു സാദരം
ധനം തരാം , ധേനുസഹസ്രവും തരാം
എനിക്കു ബന്ധം ഗ്രഹിയായ്കകൊണ്ടിദം

ജനിച്ച ഹേഭൂസുര !, കൈതൊഴുന്നു ഞാൻ ". 11 : 9

" ഇതൊന്നുമെന്നോടുരചെയ്ക വേണ്ട നീ
ഹിതം നമുക്കുള്ളതു മാത്രമേകിനാൽ "
ഇതിക്രുധാമാമുര ചെയ്തു ഭൂസുരൻ
തതോഽഹമന്യ ദ്വിജനോടു ചൊല്ലിനേൻ . 11 : 10

" ഇതിന്നു പകരം ലക്ഷം പശ്വുത്തരാ --
മിതിങ്ങു തന്നാലുമേടോ മഹീസുര !"
" ഇതിന്നുവേണ്ടിപ്പകരം തരേണ്ട നീ,--
യിതെൻെറ ഗോ" വെന്നവനും മഹാശഠൻ 11 : 11

" വിഷണ്ണനായി സ്ഥിതിചെയ്തു തത്രഞാൻ
വിഷം കണക്കെക്കടുകോപി ഭൂസുരൻ
ശപിച്ചു മൽഗോവിനെ മറെറാരുത്തനായ്
കൊടുത്തനീയും കൃകലാസമായ് വരും ." 11 : 12

" കുഴിഞ്ഞ പൊട്ടക്കിണറിന്നകത്തു നീ
പതിച്ചുപോകെ" ന്നരുൾചെയ്തു ഭൂസുരൻ
ഗമിച്ചു ഞാനും പുനരോന്തുരൂപനായ്
പതിച്ചു കൂപത്തിലിതിങ്ങനേ കഥ ". 11 : 13

" മമാധുനാ ത്വൽക്കരപത്മസംഗമാൽ

പ്രമാർജ്ജിതം പാതകമിന്ദിരാപതേ !
നമോസ്തുതേ ദേവ! ദയാപയോനിധേ !
നമോസ്തുതേ നാഥ! നമോ നമോസ്തു തേ ." 11 : 14

ഇതിസ്തുതിക്കും നൃപനോട്ടു മാധവൻ
സ്മിതാർദ്രമൂചേ "ശുഭമസ്തു ഭൂപ! തേ
ഗമിക്ക നീ സാമ്പ്രത മാത്മമന്ദിരേ
സമൃദ്ധിസമ്പത്തു ഭവിക്കുമാശു തേ." 11 : 15

നമിച്ചു ഭൂയോപി ഗമിച്ചു മന്നവൻ
ഗമിച്ചു ഗോവിന്ദനുമാത്മമന്ദിരം
അശേഷവൃഷ്ണ്യന്ധകയാദവാദികാ --
നശേഷ ലോകാധിപനേവമൂചിവാൻ . 11 : 16

" നൃഗൻെറ ശാപത്തിനു ഹേതു കേട്ടിതോ,
ജഗത്തിലീ ബ്രാഹ്മണരേകദൈവതം
അടക്കൊലാ ബ്രാഹ്മണവിത്തമേവനും
മുടക്കൊലാ ബ്രാഹ്മണകർമ്മമൊന്നുമേ ." 11 : 17

" മഹീതലേ ബ്രാഹ്മണ ഭക്തിയുള്ളവൻ
മഹാനുഭാവൻ മനുജൻ മമ പ്രിയൻ
മമ പ്രസാദത്തിനു വാഞ്ഛയുള്ളവൻ
മഹീസുരപ്രീതി വരുത്തിയാൽ മതി ." 11 : 18

" അവർക്കു നൽകുന്നതെനിക്കതിപ്രിയം
ശിവാദിമൂർത്തിത്രയമായതന്തണർ
അവർക്കു ചെന്നപ്രിയമാചരിച്ചവൻ
ജവേന വീഴും നരകാന്തഗഹ്വരേ ." 11 : 19

" ഗുരുത്വമേറുന്ന മഹാമഹീസുരൻ
വരുന്ന നേരത്തെഴുന്നേററു നിൽക്കയും
വരിച്ചു പൂജിച്ചു വണങ്ങി വാഴ്കയും
ഹരിക്കുമീശന്നു മജന്നുമർച്ചനം ." 11 : 20

മുകുന്ദനിത്ഥം പരമാർത്ഥവാക്കുകൊ --
ണ്ടകണ്ഠഭക്തിപ്രവണത്വമേകിനാൻ
തദാഗമിച്ചു ബലഭദ്രരാമനും
മുദാന്വിതോ ഗോകുലവാടമേകദാ . 11 : 21

കളിച്ചു ഗോപീജനവാസമന്ദിരേ
കളിന്ദജാതീരവനേഗമിച്ചുടൻ
വിളിച്ചനേരത്തു വരാഞ്ഞു സൂർയ്യജാ--
മദംശമിപ്പിച്ചു സുഖിച്ചു മേവിനാൻ . 11 : 22

അനന്തരം പൌണ്ഡ്രകവാസുദേവനാ --
ലനന്തഗേഹത്തിലയച്ച ദൂതനും

മുരാരിയെച്ചെന്നു വണങ്ങി നിന്നുടൻ
നിരാകുലം വാചക മേവമൂചിനാൻ .                                  11 : 23

" പരാക്രമീ പൌണ്ഡ്രക  വാസുദേവനാ --
ണൊരർത്ഥമിത്ഥം  പറവാനയച്ചു മാം
"ധരിക്ക നീ കേശവ ! വാസുദേവനെ --
ന്നൊരുത്തനിന്നുള്ള സമർത്ഥനേഷ ഞാൻ" .        11 : 24

" കരത്തിലുണ്ടിന്നിഹ ശംഖുചക്രവും
കരുത്തുചേരുന്ന ഗദാസരോജവും.
ഉരസ്ഥലേ കൌസ്തുഭവന്യമാലയും
തരത്തിൽ വേണ്ടുന്നതശേഷമുണ്ടുമേ ."                    11 : 25

" 'അഹം ജഗന്നാഥ' നിതി ഭ്രമിച്ചു നീ --
യഹങ്കരിക്കേണ്ട, ഗമിച്ചു കൊൾകനീ
ഇതൊക്കെ വന്നിങ്ങുരചെയ്വതിന്നുടൻ
ഹിതോപദേശം പറയുന്നു പൌണ്ഡ്രകൻ ."                    11 : 26

വിസൃജ്യ തം ദൂതനെ വീതസംശയം
വിസ്വത്വര ക്രോധഭരേണ മാധവൻ
യദുപ്രവീരോത്ഭട സേനയാ സമം
തദാ ജവാൽ പൌണ്ഡ്രകവാസമാപ്തവാൻ .                  11 : 27

മഹാജ്ജളൻ പൌണ്ഡ്രകവാസുദേവന --
ങ്ങഹോ വസിച്ചാൻ മധുവൈരിവേഷവാൻ
അണിഞ്ഞിരിക്കുന്നവനക്കണക്കിനേ
ഫണീന്ദ്രതല്പം പണിചെയ്തുമെല്ലവേ . 11 : 28

കരദ്വയം ദാരുമയം ധരിച്ചുകൊ --
ണ്ടുരുപ്രകാശം മണികൊണ്ടു കൌസ്തുഭം .
ഒരുത്തിയപ്പൂമകൾ മററൊരുത്തിയെ --
ദ്ധരിത്രിയാക്കീട്ടിരുഭാഗമങ്ങനെ . 11 : 29

വെള്ളക്കനെശ്ശംഖ്യമിരുമ്പുചക്രവും
വിളങ്ങുമാകൃത്രിമകുണ്ഡലങ്ങളും
ഇതൊക്കവേ കണ്ടു സരോഷമച്യുതൻ
വധിപ്പതിന്നാശു  സമീപമാപ്തവാൻ . 11 : 30

മരക്കരം തന്നിലിരുമ്പുചക്രവും
ധരിച്ചടുത്തീടിന പൌണ്ഡ്രകാധമം
സുദർശനംകൊണ്ടു വധിച്ചു മാധവൻ
തദീയസൈന്യം ച വിനഷ്ടമാക്കിനാൻ . 11 : 31

തദീയമിത്രം കില കാശി ഭൂപനെ --
ത്തദാലയം പ്രാപ്യ ഹനിച്ചു തൽക്ഷണം
മുദാ നിജദ്വാരവതീ നികേതനം

തദാ സദാനന്ദമയൻ പ്രപന്നവാൻ .　　　11 : 32

തദന്തരേ കാശിനരേന്ദ്രനന്ദനൻ
സുദക്ഷിണൻ താത വിനാശദു:ഖിതൻ
ഗിരീശനെച്ചെന്നു തപസ്സുചെയ്തുടൻ
കരാളയാം കൃത്യലഭിച്ചിതേകതാ .　　　11 : 33

മുരാരിഗേഹത്തിലണഞ്ഞു കൃത്യയും
ദുരാത്തവേതാളകഭൂതവൃന്ദവും
മുരാരിതാൻ ചൂതുപൊരും ദശാന്തരേ
നിരാകുലം ചക്രമയച്ചു തൽക്ഷണം .　　　11 : 34

സുദർശനം ചെന്നു ജവേന കൃത്യയെ --
ദഹിച്ചു, പായിച്ചിതു ഭൂതവൃന്ദവും
സുദക്ഷിണം കാശിപുരം ച ചുട്ടെരി --
ച്ചുദാരമിന്ദ്രാനുജപാർശ്വമാഗതം .　　　11 : 35

ചിരേണ ഗോപീസഹിതൻ ഹലായുധൻ
പുരേ സമാഗമ്യ രമിക്കുമന്തരേ
പുരം പ്രപേദേ നരകസ്യ ബന്ധുവാം
വിരോധശാലീ വിവിദപ്ലവംഗമൻ .　　　11 : 36

സമുദ്രതോയത്തിലിറങ്ങിനിന്നുടൻ

സമന്തതോ വാരി ചൊരിഞ്ഞു വാനരൻ
പുരങ്ങളും നല്ല മരങ്ങളും തദാ
പുഴക്കിവീഴിച്ചു മുടിച്ചു ഭൂതലം .  11 : 37

ഗൃഹങ്ങളിൽപ്പുക്കു ഗൃഹസ്തരെത്തദാ
പിടിച്ചുകൊന്നാശു കടിച്ചുതിന്നുടൻ
മഹാഗ്രഹാരം ബത കൊള്ളിവെച്ചു കൊ --
ണ്ടഹോ ശഠൻ ദ്വാരവതീമുപേതവാൻ .  11 : 38

നതാംഗിമാരോടൊരുമിച്ചു കാനനേ
കൃതാർത്ഥചേതാമധുപാനലീലയാ
കളിച്ചുവാണു ബലഭദ്രനെന്നറി --
ഞ്ഞൊളിച്ചു ചെന്നു വിവിദൻ മഹാബലൻ .  11 : 39

വിളിച്ചു മെല്ലെക്കളവാണിമാർക്കു പ --
ല്ലിളിച്ചു കാട്ടിത്തരുശൃംഗമേറിനാൻ
അടുത്തുചെന്നമ്പൊടു  മദ്യകുംഭമ --
ങ്ങെടുത്തു സേവിച്ചു മദിച്ചുമേവിനാൻ .  11 : 40

വലീമുഖൻതന്നുടെ വമ്പുകൊണ്ടഹോ
വിലാസിനീനാം  വിവശത്വസംഭ്രമം
വിലോകനം ചെയ്തു വിവൃദ്ധകോപനാം
ഹലായുധൻ തൻമുസലം ഗൃഹീതവാൻ .  11 : 41

" അടുത്തുവാ കീശപശോ ! വിനാശമി --
ന്നടുത്തതേ ചാപലകർമ്മകാരണാൽ
തടുത്തുകൊൾ" കെന്നരുൾചെയ്തു തൽക്ഷണം
കൊടുത്ത തന്മസ്തകസീമ്നി താഡനം . 11 : 42

തുടങ്ങി യുദ്ധം ബലനും പ്ലവംഗവും
നടുങ്ങി ഭൂമണ്ഡലമദ്രിജാലവും
അടിച്ചുമോടിച്ചുമിടിച്ചുമൂഴിയിൽ
പ്പിടിച്ചുവീഴിച്ചുമിഴച്ചുമീവിധം . 11 : 43

ഹലായുധൻ തൻെറ വെളുത്ത വിഗ്രഹം
വലീമുഖാംഗക്ഷതജം തെറിക്കയാൽ
സ്ഫുരൽ പ്രഭാതാർക്കമരീചിലിപ്തമാം
ശരൽഘനംപോലെ വിളങ്ങിസംഗരേ . 11 : 44

ഘനത്വമേറും മുസലേന നിഷ്ഠൂരം
ഹനിച്ചുസീരീ കൊലചെയ്തുവാനരം
ജനിച്ചസംരംഭമടക്കി മെല്ലവേ
തനിച്ച മോദേന രമിച്ചുമേവിനാൻ . 11 : 45

അനന്തരം ജാംബവതീകുമാരകൻ
മനസ്വി സാംബൻ കുരുരാജകന്യകാം

സ്വയംവരേ ചെന്നുഹരിച്ചു, തൽക്ഷണം
സുയോധനൻ ചെന്നു പിടിച്ചുകെട്ടിനാൻ .  11 : 46

അതങ്ങുകേട്ടാഗതനാം ഹലായുധൻ
ഹിതം പറഞ്ഞു, നിരസിച്ചു കൌരവൻ
കലർന്നുകോപം ബത ഹസ്തിനാപുരം
ബലൻ ഹലംകൊണ്ടു കുലുക്കിമെല്ലവേ .  11 : 47

പറിച്ചു വേഗേന സുരാപഗാജലേ
മറിപ്പതിന്നാശു തുടങ്ങുമന്തരേ
വിറച്ചു ദുർയ്യോധനവൃന്ദമൊക്കവേ
വിരഞ്ഞു തൽപാദയുഗേ വണങ്ങിനാർ .  11 : 48

മുദാ ച സാംബന്നഥ ലക്ഷണാഖ്യയാം
നിജാത്മജാമാശുകൊടുത്തു കൌരവൻ
പ്രസന്നനായമ്പൊടു രോഹിണീസുതൻ
പ്രഗൃഹ്യപുത്രം നിജഗേഹമാപ്തവാൻ .  11 : 49

കദാപി സൂർയ്യഗ്രഹണേ യദൂത്തമൻ
സദാരനായിട്ടു സമന്തപഞ്ചകേ
ഹിരണ്വതീ തീർത്ഥജലേ കുളിച്ചുടൻ
ഹിരണ്യദാനം ബഹു ചെയ്തിദാരാൽ .  11 : 50

തദന്തരേ പാണ്ഡുതനൂജരൈവരും
തദന്തികേ വന്നിതു യാജ്ഞസേനിയും
 ഹൃദന്തരേ കൌതുകഭാര ഗൌരവാ --
ലുദന്തമോരോന്നുരചെയ്തു മേവിനാർ . 11 : 51

കദാപി പാഞ്ചാലി പറഞ്ഞറിഞ്ഞുപോ --
ലുദാരതത്ത്വം മധുവൈരീപതിമാർ
മുദാകുറഞ്ഞൊന്നു വസിച്ചു മാധവൻ
തദാലയം പുക്കിതു വല്ലഭായുതൻ . 11 : 53

മുകുന്ദനമ്പാടിയിലങ്ങു ചെന്നുതാ --
നകണ്ഠഗോപീ ജനകേളിലാളിതൻ
വസിച്ചു മാസത്രിതയം യഥാസുഖം
രസിച്ചഥ ദ്വാരവതീമുപേയിവാൻ . 11 : 53

തതോ ജരാസന്ധനരാധിനാഥനാ --
ലതീവ ബന്ധിച്ചുഴലുന്ന ഭൂപരാൽ
നിയുക്തനാം ദൂതനുമേക വാസരേ
വിമുക്തനാം നാരദനും സമായയൌ . 11 : 54

പറഞ്ഞു ദൂതൻ നൃപസംഘ സങ്കടം
പറഞ്ഞു കുന്തീസുത വ്ഞ്ഛിത:മുനി
അറിഞ്ഞു രണ്ടും ബത ദേവകീസുതൻ

പറഞ്ഞു " രണ്ടും ബത ഹേയമല്ലിത് ". 11 : 55

" ഹിതം ജരാസന്ധവധം നമുക്കഹോ
ഹിതം പൃഥാനന്ദന രാജസൂയവും ,
ഇതാശ്രു രണ്ടും കരണീയമാകയാ --
ലിതൊന്നിനാൽ മററതു കൂടവേ വരും ". 11 : 56

" അതിന്നു ധർമ്മാത്മജ യാഗരക്ഷണേ
കൃതേ ജരാസന്ധ വധം ച സാധയേ "
ഇതി ദ്രുതം നിശ്ചിത ചിത്തനച്യുതൻ
യുധിഷ്ഠിരൻ തന്നുടെ മന്ദിരം യയൌ . 11 : 57

പുരന്ദരപ്രസ്ഥപുരത്തിലെത്തിനാൻ
മുരാരിദേവൻ നിജദാരസംയുതൻ
തതോഥ താനും ബത ഭീമസേനനും
സിതാശ്വനും മൂവരുമേക ചേതസാ . 11 : 58

ദ്വിജേന്ദ്രവേഷേണ ഗമിച്ചു മാഗധം
നികേതനം , യുദ്ധമിരന്നു മൂവരും
ക്ഷണം ജരാസന്ധനുമാശ്രു ഭീമനും
രണം തുടങ്ങീ ഗദയാ ഭയങ്കരം . 11 : 59

ഉപേന്ദ്രലീലാകപടോപദിഷ്ടമാ --

മുപായ ലാഭേന സമീരണാത്മജൻ
രണേജരാസന്ധനടേ കളേബരം
ക്ഷണേന കീറിഗ്ഗതജീവമാക്കിനാൻ .  11 : 60

കാരാഗൃഹത്തിലുഴലും നൃപസംഘമെല്ലാം
പാരാതെ ബന്ധനമഴിച്ചു പറഞ്ഞയച്ചു .
തൽപുത്രനായ സഹദേവന്ന നൽകിരാജ്യം
കെല്പോടുപോന്ന പുരുഷോത്തമനാത്തമോദം .  11 : 61

രാജാധിരാജവരനമ്പൊടു രാജസൂയം
രാജൽപ്രതാപഗുണമാശു തുടർന്നനേരം
രാജീവലോചനമനേകമഹാസഭായാം
പൂജിച്ചു ധർമ്മരതനാകിയ ധർമ്മജന്മാ .  11 : 62

" ഭൂപാലജാലമിഹ നോക്കിയിരിക്കവേതാൻ
ഗോപാലനോ സമുചിതം വിധിനാഗ്ര്യപൂജ ?"
ഇത്ഥം ദുഷിച്ചു ശിശുപാലനടുത്ത നേരം
യുദ്ധം തുടർന്നിതു ധനഞ്ജയനാത്ത കോപം .  11 : 63

ചക്രായുധൻ ഝടിതി രോഷ കഷായിതാക്ഷൻ
ചക്രേണ ചേദിപതി കണ്ഠതലം മുറിച്ചു .
ജന്മത്രയം ബത കഴിച്ചു ജയൻ തദാനീം
ചെമ്മേ സനാതന ജനാർദ്ദനനോടു ചേർന്നു .  11 : 64

രാജരാജനഥ ധർമ്മ തനൂജൻ
രാജസൂയമഖമമ്പൊടു കൃത്വാ
രാജമാനമയനിർമ്മിതമാകും
രാജമണ്ഡപമുപേത്യ വസിച്ചാൻ .    11 : 65

കോമളാകൃതി ജഗൽപതി താനും
ഭീമപാർത്ഥനകുലാദികളെല്ലാം
യാജ്ഞസേനിയുമനേകമനേകം
പ്രാജ്ഞവൃന്ദവുമിയന്ന സഭായാം    11 : 66

ജലസ്ഥലഭ്രാന്തി വരുന്ന ദിക്കിൽ
ജളത്വമേറുന്ന സുയോധനൻ താൻ
ഞെളിഞ്ഞു വന്നാനവനീർഷ്യയോടെ
ജലത്തിൽ വീണങ്ങു രുഷാ ഗമിച്ചാൻ .    11 : 67

അക്കാലം സാല്വഭൂപൻ പുരരിപുഭജനം
ചെയ്തു സൌഭം വിമാനം
ലബ്ധ്വാ യുദ്ധായ ചെന്നാൻ മധുരിപുനഗരേ
ഭൂരിസൈന്യങ്ങളോടെ
പ്രദ്യുമ്നൻ താനടുത്തമ്പൊടു പടനടുവിൽ
ക്കൊന്നു തന്മന്ത്രിരാജം
യുദ്ധം സാല്വേന ചെയ്താനിരുപതു ദിവസം

സപ്ത ഭൂയോ ദിനാനി .
11 : 68

കാലേസ്മിൻ നീലവാസസ്സഹിതനഹിതമാ --
തംഗസംഹാരസിംഹോ
ലീലാഗോപാലരൂപീ മുരരിപു തരസാ
വന്നു യുദ്ധം തുടങ്ങീ
ഭിത്ത്വാ സൌഭംവിമാനം ജലനിധിയിലെറി --
ഞ്ഞാശു ചക്രേണ ചക്രീ
ഹത്വാ സാല്വക്ഷിതീശം തദനു തദനുഗം
സൈന്യവും ജന്യഭൂമൌ . 11 :
69

നിൽക്കുന്നേരത്തടുത്താനതിപരുഷരുഷാ --
ക്രാന്തനാം ദന്തവക്ത്രൻ
വിക്രാന്ത്യാ തംച പഞ്ചാനനമിവഗയോ
കൊന്നുടൻ നന്ദജന്മാ
ക്ഷിപ്രം ജന്മത്രയാന്തേ വിജയമപിനിജം
ധാമ നീത്വാ തദാനീം
വിപ്രാദീൻ പാലയിത്വാ സുഖമിഹനഗരേ
മേവിനാൻ ദേവദേവൻ . 11 :
70

കൃഷ്ണാകേശാംബരാകർഷണ വിഷമദശാ --
ബാന്ധവൻ സിന്ധുശായീ
കൃഷ്ണൻ വൃഷ്ണി പ്രവീരൻ പുനരപിച പതി --
മ്മൂന്നു വർഷാവസാനേ
ദൂതോ ഭൂത്വാ കുരൂണാം പുരി കുരുസുതനോ --
ടുക്തയുക്തി പ്രസംഗാൽ
ജാതക്രോധം ധരിച്ചാനരി ഭടപടലീ --
നശ്വരം വിശ്വരൂപം . 11 :
71

ഘോരേ ഭാരതസംഗരേ വിജയനാം
വീരൻെറ തേരിൽസ്സദാ
ചാരുത്വം കലരുന്ന സാരഥി പദം
കൈക്കൊണ്ടു ചക്രായുധൻ
ഭീഷ്മദ്രോണകൃപാദികൾക്കു നിതരാം
മോക്ഷം കൊടുത്തീടിനാൻ
ഭീമാരാതി വിനാശനേന ധരണീ --
ഭാരം ചുരുക്കീടിനാൻ . 11 : 72

യുദ്ധാരംഭേ പുറപ്പെട്ടിതു മുസലധരൻ
തീർത്ഥസേവാർത്ഥമപ്പോൾ
ഗത്വാ തൽ നൈമിശാഖ്യം വനമൃഷികളുടേ
വന്ദനം ചെയ്തു ഭക്ത്യാ

കണ്ടപ്പോളങ്ങന്തഥായിനമധികരുഷാ
സൂതനെക്കൊന്നുവേഗാ --
ലുണ്ടായിതാർദ്രഭാവം പുനരപിച തദീ --
യാത്മജം സൂതനാക്കി . 11 :
73

നിത്യംവന്നു മഖംമുടക്കിന മഹാ
ദുഷ്ടാശയം നിഷ്ഠൂരം
ഹത്വാ പർവ്വണി വൽക്കലാസുരവരം
യാഗം പുന: പാലയൻ
കാവേരീം ച സരസ്വതീം ച യമുനാം
ഗംഗാം ച ഗോദാവരീം
സേവിച്ചമ്പൊട്ടു പുണ്യവാനഥ കുരു --
ക്ഷേത്രം നിജം പ്രാപ്തവാൻ . 11 :
74

തൽക്കാലം ഭീമദുർയ്യോധനഘനസമരം
കണ്ടഹോ രണ്ടുപേർക്കും
ചൊൽക്കീഴില്ലെന്നുറച്ചമ്പൊടു സപദിയയൌ
ദ്വാരകാം സീരപാണി:
യുദ്ധേ തസ്മിൻ സമാപ്തേ ഗുരുതരപരുഷ --
ദ്രോണപുത്രാസ്ത്രവഹ്നി --
പ്രദ്ധ്വംസത്തിന്നു ഭക്തപ്രിയനഥ ഭഗവാ --

ന്ത്തരാഗർഭമാപൽ .　　　　　　　　11 : 75

ശ്രുദ്ധബ്രഹ്മം പ്രവേശിച്ചിതു ബതമതിമാ --
നാശ്രു ഗംഗാതനൂജൻ
സിദ്ധാന്തം ഹന്തസാധിച്ചിതു സകലമലം
ധർമ്മവാൻ ധർമ്മജന്മാ
സാധിപ്പിച്ചു മുകുന്ദൻ പുനരവനമുദാ
തത്ര മൂന്നശ്വമേധം
സാധുശ്രീദ്വാരകായാംപുരി പരമസുഖം
മേവിനാൻ കേവലാത്മാ .　　　　　　　　11 : 76

* പതിനൊന്നാം സർഗ്ഗം സമാപ്തം *
-----------------------------------------------------

## പന്ത്രണ്ടാം സർഗ്ഗം
--------------------------
(കുചേലവൃത്തം, സന്താനഗോപാലം)
---------------------------------------

സുചേഷ്ടിതം കൊണ്ടു ജഗൽ പ്രസിദ്ധൻ
കുചേലനെന്നുള്ളൊരു ഭൂമിദേവൻ
വശിത്വമുൾക്കൊണ്ടു മഹാദരിദ്രൻ
വസിച്ചു സാന്ദീപനി വാസദേശേ .　　　　　　　　12 : 1

വിശപ്പുകൊണ്ടാശ്ശു തളർന്നുമേവും
ശിശുക്കളെക്കണ്ടു വിഷാദമോടേ
വിശുദ്ധനാം ഭൂസുരനോടു ചൊന്നാ -
ളശങ്കിതം ഭൂസുരധർമ്മപത്നി . 12 : 2

" ദരിദ്രനെന്നാകിലുമത്രമാത്രം
കരത്തിലില്ലാത്ത ജനം ചുരുക്കം
ധരിക്ക നീ നാഥ! നമുക്കിദാനീ --
മൊരിക്കലെഷ്ടിക്കു മുപായമില്ല ." 12 : 3

" ഇല്ലങ്ങളിൽച്ചെന്നു നടന്നിരന്നാ --
ലില്ലെന്നു ചൊല്ലുന്ന ജനങ്ങളേറും .
അല്ലെങ്കിലാഴാക്കരി നൽകുമപ്പോൾ
നെല്ലെങ്കിൽ മൂഴക്കതു മന്തിനേരം." 12 : 4

"ഉഴക്കു ചോർകൊണ്ടൊരു വാസരാന്തം
കഴിക്കുമഞ്ചാറു ജനങ്ങളിപ്പോൾ
കിഴക്കുദിക്കും പൊഴുതാത്മജന്മാർ
കഴൽക്കുകെട്ടി കരയുന്നു കാന്ത !" 12 : 5

" മററുള്ളതെപ്പേരുമെടുത്തുവിററും
കൊററിന്നു നൽകുന്നു ഗൃഹസ്ഥരെല്ലാം

മുററും ഭവാനുണ്ണികളെപ്പുലർത്താ --
നൊട്ടും മനസ്സില്ല മഹീസുരേന്ദ്ര! " 12 : 6

" അപേക്ഷയുള്ളോരു ജനത്തിനെല്ലാ --
മുപേക്ഷ കൂടാതെ കൊടുക്കുമീശൻ
മനക്കുരുന്നിൽ കനിവുള്ള കൃഷ്ണൻ
നിനക്കു പണ്ടേ സഖിയെന്നു കേൾപ്പൂ." 12 : 7

" വിവാഹമീരെട്ടുസഹസ്രമെട്ടും
വിധിക്കുചേരും പടി ചെയ്തവൻപോൽ
അവർക്കുവേണ്ടുന്ന വിഭൂതിയെല്ലാ --
മവൻ കൊടുക്കുന്നു നിരന്തരം പോൽ." 12 : 8

" ഗമിക്ക നീ ചെന്നിഹ കണ്ടുപോന്നാൽ
നമുക്കു വേണ്ടുന്നതു നൽകുമല്ലോ .
രമയ്ക്കു ചേതോഹരനായ കാന്തൻ
ക്ഷമിക്കുമോ നമ്മുടെ ദീനഭാവം." 12 : 9

അനന്തരം ബ്രാഹ്മണനേവമൂചേ
" ധനംതരും ദേവനനന്തരൂപൻ
അനർത്ഥമൂലം ധനമെന്നുകൽപി --
ച്ചെനിക്കതിങ്കൽ ക്കൊതിയില്ല ബാലേ! " 12 : 10

" ധനിക്കു ശത്രുക്കളസംഖ്യമുണ്ടാം
മനക്കുരുന്നിൽ ബ്ഭയമേററമുണ്ടാം
തനിക്കലംഭാവവുമില്ല പിന്നെ --
ക്കനക്കവേ കൈതവമേററമുണ്ടാം." 12 : 11

" കഷ്ടിച്ചു കൃത്യം കഴിയുന്നവന്നും
മഷ്ടിക്കു മുട്ടാതെ വസിപ്പവന്നും
കെട്ടിദ്ധനം നേടിയിരിപ്പവന്നും
പെട്ടെന്നു തുല്യം ഖലുവൃത്തിപോലും." 12 : 12

" എന്നാകിലും ഞാനഥ ചെന്നുപോരാം
തന്നാകിലോ ഞാനതു കൊണ്ടുപോരാം
നന്ദാത്മജൻ തൻെറ മുഖാരവിന്ദം
മന്ദസ്മിതാർദ്രം ബതകണ്ടുപോരാം ." 12 : 13

കനിഞ്ഞുവിപ്രൻ പറയും ദശായാം
തുനിഞ്ഞുവക്കററു മുഷിഞ്ഞ വസ്ത്രേ
ഉഴക്കവിൽക്കട്ട വരിഞ്ഞുകെട്ടി --
ക്കഴൽക്കുകുമ്പിട്ടു കൊടുത്തയച്ചാൾ. 12 : 14

മുദാഗമിച്ചാശു കുചേലവിപ്രൻ
മുകുന്ദഗേഹത്തിനകത്തുപുക്കാൻ
വരുന്നുകണ്ടംബുജനേത്രനപ്പോൾ

കരംപിടിച്ചങ്ങരികത്തിരുത്തി . 12 : 15

കൃതാർഘ്യപാദ്യാദിക പൂജനാന്തേ
കൃതാർത്ഥനായി സ്തുതിചെയ്തുവിപ്രൻ
തദന്തികേ രുഗ്മിണി താലവൃന്ത --
മാദായവീശി ശ്രമമാശുതീർത്താൾ. 12 : 16

അശേഷനാഥൻ ദ്വിജനോടനേകം
വിശേഷമമ്പോടരുൾചെയ്തു മോദാൽ
" പുരാഗുരുണാം നികടേ നിവാസം
ധരാസുരാധീശ ! മറന്നിതോ നീ." 12 : 17

" മഹാവനേ നാം വിറകിന്നുപോയി --
ട്ടഹോമഹാവൃഷ്ടിചൊരിഞ്ഞനേരം
നനഞ്ഞശേഷം വഴിയുംപിഴച്ച --
ങ്ങനേകനേരം വലയും ദശായാം 12 : 18

തിരഞ്ഞെഴുന്നള്ളി മഹാമുനീന്ദ്രൻ
വിരഞ്ഞുനമ്മെപ്പഥികണ്ടനേരം
അനുഗ്രഹിച്ചു വിവിധ പ്രകാരം
മനസ്സിലുണ്ടോ തവ ഭൂസുരേന്ദ്ര !" 12 : 19

മുഷിഞ്ഞ വസ്ത്രാൽ പൃഥുകം പിടിച്ച --

ങ്ങഴിച്ച ഭക്ഷിച്ചിതു വാസുദേവൻ
രണ്ടാമതും മുഷ്ടി പിടിച്ച നേരം
തണ്ടാരിൽ മാതാശ്രു കരം പിടിച്ചാൾ . 12 : 20

അത്താഴമുണ്ടമ്പൊടു കൃഷ്ണനോടേ
ചിത്താനുകൂലം സുഖമേ വസിച്ചാൻ
അന്യേദ്യുരുത്ഥായ ച യാത്രചൊല്ലി --
ദ്ധന്യൻ ഗമിച്ചാനുടനേ കുചേലൻ . 12 : 21

" മുരാരിയോടർത്ഥമിരന്നതാകിൽ
തരാതിരിക്കില്ലവനത്രമാത്രം
പറഞ്ഞുമോദിച്ചു വസിക്കയാൽ ഞാൻ
മറന്നുപോയേൻ ഗൃഹിണീനിയോഗം ." 12 : 22

" അന്നേരമില്ലത്തെ വിശേഷമൊന്നു --
മെന്നോടു ചോദിച്ചതുമില്ല കൃഷ്ണൻ .
ബന്ധംവരുത്താതെ പറഞ്ഞുകൊണ്ടാ --
ലെന്തെന്നുതോന്നും ഭഗവാനുമുള്ളിൽ ." 12 : 23

" എന്തൊന്നു ഞാനിങ്ങനെയങ്ങുചെന്നാ --
ലന്തർജ്ജനത്തോടുരചെയ്ക വേണ്ടൂ.
ഓർത്തീല ഞാനക്കഥ, കഷ്ട, മെന്നെ --
പ്പാർത്തങ്ങിരിക്കുന്നു കുടുംബമെല്ലാം." 12 : 24

ഇത്യാദി ചിന്തിച്ചുനടക്കുമപ്പോ --
ളത്യുന്നതം ഗോപുരമങ്ങുകണ്ടാൻ
ഉത്തുംഗസൌധം മണിപത്മരാഗം
മുത്തുംവിളങ്ങും ഭവനങ്ങൾ കണ്ടാൻ . 12 : 25

ഉദ്യാനവും ചത്വരമാപണാളീ --
വിദ്യോതിത സ്വർണ്ണഗൃഹങ്ങൾ കണ്ടാൻ
അട്ടാലനൃത്താലയ രത്നവാപീ --
ഘട്ടങ്ങളും ഭംഗിയിലത്രകണ്ടാൻ . 12 : 26

" മാർഗ്ഗ ഭ്രമംകൊണ്ടിഹ വന്നിതോ ഞാൻ
സ്വർഗ്ഗത്തിനൊക്കും ഗൃഹമാരുടേവാൻ
എന്നല്ലഹോ നല്ലൊരു സുന്ദരാംഗി
നന്നാലയംകൃത്യവരുന്നു ദൂരാൽ." 12 : 27

" ഹാഹന്ത കൃഷ്ണാ! മമഭാർയ്യതാനോ
ഗേഹത്തിൽനിന്നാശുമുദാ വരുന്നു ?
കിമിന്ദ്രജാലം, മമമോഹമോവാൻ ?
നമാമി ഗോവിന്ദ, മുകുന്ദ, വിഷ്ണോ !" 12 : 28

" ഉണ്ടായി തത്ത്വം മമകണ്ടതെല്ലാം
തണ്ടാരിൽമാതിൻ കണവൻെറ ലീല

മിണ്ടാതെ തന്നോരു വിഭൂതിയെല്ലാം
കണ്ടാലുമാശ്ചര്യ്യമഹോ വിചിത്രം ."   12 : 29

ഇത്ഥം പ്രസാദിച്ചു പുരം പ്രവേശി --
ച്ചത്യന്തമോദം നിജഭാർയ്യയോടും
തത്ത്വാവബോധാദതി സക്തി ഹീനൻ
നിത്യം രമിച്ചു ഭവനേ കുചേലൻ .   12 : 30

പീതാംബരൻ ദേവകിതൻ നിദേശാൽ
പാതാളമാസാദ്യ കുമാരഷൾക്കം
കംസേന പൂർവ്വം നിഹിതം മഹാത്മാ
കൊണ്ടന്നു കാട്ടി സ്വപദം നയിച്ചാൻ .   12 : 31

മഹീപതീന്ദ്രൻ ബഹുലാശ്വനെന്നും
മഹീസുരേന്ദ്രൻ ശ്രുതദേവനെന്നും,
ആ രണ്ടുപേർക്കും ബത മുക്തി നൽകാൻ
നാരായണൻ താൻ മിഥിലാം പ്രപേദേ .   12 : 32

രണ്ടായ് ചമഞ്ഞമ്പൊടു വാസുദേവൻ
രണ്ടേടവും  ചെന്നഥ പൂജവാങ്ങി
പാലാജ്യഭോജ്യാദികമേകഗേഹേ
മൂലാംബു പത്രാദികമന്യഗേഹേ .   12 : 33

സമം പ്രസാദിച്ച വരം കൊടുത്താ --
നമന്ദമാനന്ദമവർക്കു ദേവൻ
അമോഘ ചിന്താമണി ഭക്തിഭാജാം
പ്രമോദവാൻ ദ്വാരവതീമയാസീൽ . 12 : 34

അക്കാലമങ്ങെട്ടു കുമാരകന്മാ --
രൊക്കെ ക്ഷയിച്ചൽക്കട ദുഃഖമോടേ
ആക്രന്ദനം ചെയ്തൊരു ഭൂസുരേന്ദ്രൻ
ചക്രായുധം പ്രാപ്യശശംസ സർവ്വം . 12 : 35

" കർമ്മാനുകൂലം ഫലമിന്നൊഴിപ്പാൻ
നമ്മാലസാദ്ധ്യം ധരണീസുരേന്ദ്ര !"
ഇത്ഥം തദാനീമരുൾചെയ്തു കൃഷ്ണൻ
ബുദ്ധിക്ഷയംപൂണ്ടു ഗമിച്ചുവിപ്രൻ . 12 : 36

പാർത്ഥൻ തദാ തൽപുരമാഗമിച്ചാ --
നാർത്തൻ മഹീദേവനുമത്രവന്നു .
" പുത്രൻ മരിച്ചുനവമൻ മുരാരേ !
കുത്രാഹമീ ദുഃഖമുപാഹരിപ്പൂ ?" 12 : 37

" നിനയ്ക്ക നീ, യുണ്ണികളൊന്നുരണ്ടു --
ല്ലെനിക്കഹോ ! ഒമ്പതുപേർമരിച്ചു
അനക്കമില്ലിത്തരമത്തൽ കേട്ടാൽ

നിനക്കഹോ കൃഷ്ണ ! മനക്കുരുന്നിൽ .   "   12 : 38

" ഒരുണ്ണിയെക്കണ്ടു മരിച്ചുകൊൾവാ --
നൊരീശ്വരാനുഗ്രഹമില്ലെനിക്കും
പുരത്തിൽ മേവുന്ന ജനത്തിൽ വെച്ചി --
ട്ടൊരുത്തനെക്കുറു നിനക്കുമില്ല ."   12 : 39

" തനിക്കു താൻ പോന്നവനെന്ന ഭാവം
നിനക്കു ഭോഷ്കല്ല, മുഴുത്തു പാരം
ജനത്തിനുണ്ടാകുമനർത്ഥമൊന്നും
നിനയ്ക്കുമാറില്ല ജളപ്രഭുത്വാൽ ."   12 : 40

" മല്ലാക്ഷിമാരുണ്ടിഹ വേണ്ടുവോളം
നല്ലൊരു സമ്പത്തു നിനക്കുമുണ്ട് .
ചൊല്ലാവതല്ലാതൊരു ചിന്തയിപ്പോ --
ളില്ലെൻെറ ഗോവിന്ദ ! നിനക്കു നൂനം ."   12 : 41

ദുർഭാഷണം കേട്ടതിരുഷ്ടനാകും
കെല്പേറുമപ്പാർത്ഥനുടൻ പറഞ്ഞാൻ
" വിപ്രേശ്വരാ ! പോരുമചാരുവാക്യം
ക്ഷിപ്രം തവ ക്ലേശമപാകരിഷ്യേ ."   12 : 42

" രണാങ്കണേ കൌരവസംഘമെല്ലാം

ക്ഷണേന കൊന്നാശു മുടിച്ചവീരൻ
അനന്തകീർത്തിപ്രസരാഭിരാമൻ
ധനഞ്ജയൻ ഞാൻ ധരണീസുരേന്ദ്ര ." 12 : 43

" ഇത: പരം സമ്പ്രതി ജാതനാകും
സുതൻെറ ജീവം പരിപാലയേഹം
അതില്ലയെന്നാകിലിദം ശരീരം
ഹുതാശനേ ഭസ്മമതാക്കുവൻ ഞാൻ ." 12 : 44

ഇതി പ്രതിജ്ഞാശ്രുവണേന വിപ്രൻ
നിതാന്തമോദേന ഗൃഹം ഗമിച്ചാൻ .
കുന്തീസുതൻ ചെന്നഥ ബാണകൂടം
ബന്ധിച്ചു രക്ഷിച്ചു പുറത്തുനിന്നാൻ . 12 : 45

ഗർഭാലയം പുക്കഥ വിപ്രപതി
സത്ഭാഗധേയം പ്രസവിച്ചു ബാലം
അപ്പോളഹോ പുത്രവപുസ്സുപോലും
കിട്ടീല കാണ്മാനിതുതാൻ വിശേഷം . 12 : 46

പുറത്തു വന്നാശു മഹീസുരൻതാൻ
കറുത്ത ഭവേന ദൃഷിച്ചുചൊന്നാൻ
" വിചിത്രമെന്നർജ്ജുന ! നിൻചരിത്രം
വിചാരമില്ലാത്ത മനുഷ്യമൂഢ !" 12 : 47

" ജളത്വമോരോന്നു പറഞ്ഞുകേൾപ്പി --
ച്ചിളക്കിനാനെന്നുടെ മാനസം നീ
ജനിച്ച പുത്രൻെറ ശരീരമാത്ര --
മെനിക്കു കിട്ടീല തവ പ്രഭാവാൽ." 12 : 48

" ഫലിച്ചു നിന്നുദ്ധതവാക്യമെല്ലാം
ജ്വലിച്ച തീയിൽത്തരസാ പതിക്ക "
ഇതീരിതം കേട്ടു ധനഞ്ജയൻ താ --
നതീവ ഗർവ്വേണ തിരിച്ചു വേഗാൽ . 12 : 49

പാതാളലോകേ പുനരിന്ദ്രലോകേ
പ്രേതാധിനാഥൻെറ പുരേ തിരഞ്ഞാൻ
എങ്ങും ലഭിക്കാഞ്ഞുടനിങ്ങു പോന്നാ --
നംഗം ദഹിപ്പിപ്പതിനും തുടർന്നാൻ . 12 : 50

കാളുന്ന തീയിൽബ്ബത ചെന്നുചാടാൻ
ചീളെന്നടുക്കുന്ന ദശാന്തരാളേ
മന്ദസ്മിതം പൂണ്ടഥ വാസുദേവൻ
മന്ദേതരം പാർത്ഥകരം പിടിച്ചാൻ . 12 : 51

നാരായണൻതാൻ നരനെത്തദാനീം
തേരിൽക്കരേററിത്തരസാ സലീലം

താന്തം കരേറി പ്രകടപ്രസാദാൽ
യാനം തുടങ്ങീ ബത പശ്ചിമാശാം . 12 : 52

അതിക്രമിച്ചാരഥ ചക്രവാളം
പതുക്കവേ മാധവപാണ്ഡവന്മാർ
അതിൽപ്പരം സൂർയ്യകരങ്ങളില്ലാ --
ഞ്ഞതിസ്ഫുടം കൂരിരുൾ വന്നുകൂടി . 12 : 53

ചക്രപ്രകാശേന മഹാന്ധകാരം
നീക്കീടിനാനർക്കസമാനശോഭം
നോക്കും വിധൌ കണ്ടിതുദൂരെദ്ദൂരെ --
ച്ചൊൽക്കൊണ്ട വൈകുണ്ഠപദം മനോജ്ഞം . 12 : 54

കൂലാന്തഭാഗേ തിരവന്നടിക്കും
പാലാഴി തന്നിൽ പരിതോ വിളങ്ങും
ലീലാഗൃഹോദ്യാന സുവർണ്ണശാലാ --
സാലാളി കേളീനിലയങ്ങൾ കണ്ടാർ . 12 : 55

നാനാമണീഭാസുര കേതുജാലേ
ചീനാംശുകശ്രേണി കളിച്ചുമേവും
പാനങ്ങളാമുന്നത സൌധശൃംഗ --
സ്ഥാനങ്ങളും തത്ര സുഖേന കണ്ടാർ . 12 : 56

അനന്തരത്നപ്രഭയാവിചിത്ര --
മനന്തനാഗസ്യ ഫണാസമൂഹം
അനന്തരം തത്ര മഹൽസ്സമൂഹ --
മനന്തരായം മരുവുന്ന കണ്ടാർ . 12 : 57

രഥാംഗശംഖാബ്ജഗദാധരന്മാ --
രഥാംബു വാഹാസിത വിഗ്രഹന്മാർ
ചതുർഭുജന്മാരതി സുന്ദരന്മാ --
രതിസ്ഫുരൽക്കൌസ്തുഭ ഭൂഷണന്മാർ . 12 :
58

കിരീടഹാരാംഗദവന്യമാലാ --
വിലോല പീതാംബരഭാസുരന്മാർ
നിരക്കവേ മാധവ പാർഷദന്മാ --
രിരിപ്പതും രത്നഗൃഹേഷു കണ്ടാർ 12 : 59

ക്രമേണ തുംഗോരു ഭുജംഗതല്പേ
ക്ഷമാരമാലംകൃത പാർശ്വഭാഗേ
അമേയനാനന്ദ ശരീരനാകും
പുമാനെയും സാദരമത്രകണ്ടാർ . 12 : 60

അനാരതം തുംബുരുനാരദാദി --
മുനീന്ദ്രവൃന്ദസ്തുതി വാദ്യഘോഷം

മനോഹരം കേട്ടു വണങ്ങിമെല്ലെ
സ്സനാതനാഭ്യർണ്ണമണഞ്ഞുചെന്നാർ . . 12 : 61

തദാമുകുന്ദൻെറ ഫണീന്ദ്രതൽപേ
മുദാ കളിച്ചും പുനരൊട്ടൊളിച്ചും
മിളൽ പ്രമോദേന രമാസമീപേ
കളിച്ചു മേവുന്ന കുമാരകന്മാർ . . 12 : 62

അണഞ്ഞുചെന്നു ഹരിഫൽഗുനന്മാർ
വണങ്ങിനിന്നു ബഹുഭക്തിയോടേ
മനാഗനന്താസനനായ ദേവൻ
മനോഹരം സാദരമാബഭാഷേ . . 12 : 63

" ഹേ കൃഷ്ണ ! ഹേ ഫൽഗുന ! നിങ്ങളേന്നോ --
ടേകത്വഭാവേന നിരന്തരന്മമാർ .
വദാമി, ഞാനെങ്കിലുമാഗ്രഹിച്ചേ --
ന്നുദാരമാം വിഗ്രഹമൊന്നു കാണ്മാൻ ." . 12 : 64

" ക്ഷിപ്രം ഭവദർശന വാഞ്ഛയാ ഞാൻ
വിപ്രാത്മജന്മാരെ ഹരിച്ചു ഗൂഢം
ഇപ്രാഭവം കണ്ടുഗമിച്ചുകൊണ്ടാ --
ലിനിബ്ഭുവാന്മാർക്കതു മൽപ്രകാശം ." . 12 : 65

" ധാത്രീഭരം തീർപ്പതിനെങ്കിലും കേൾ
 മാത്രാധിക പ്രാണിവധം നിമിത്തം
ഉണ്ടായ പാപങ്ങളശേഷമെന്നെ --
ക്കണ്ടാലകന്നീടുമതും പ്രസിദ്ധം ." 12 : 66

" ശിശുക്കളെക്കൊണ്ടു ഗമിച്ചു കൊൾവിൻ
 ശിവദ്വിജാശിസ്സു ലഭിച്ചു കൊൾവിൻ "
 ഏവം  തദാനീമരുൾചെയ്തു ദേവൻ
ഭൂദേവപുത്രാർപ്പണമാതതാന . 12 : 67

" കുമാരാ ! നിനക്കച്ഛനാരമ്മയാരെ --"
ന്നമന്ദപ്രമോദേന ചോദിച്ചു കൃഷ്ണൻ .
മധുദ്വേഷിയേയും മഹാലക്ഷ്മിയേയും
തദാ തൊട്ടു കാട്ടീടിനാനേക ബാലൻ . 12 : 68

കരാംഭോരുഹം നീട്ടിമെല്ലെന്നെടുപ്പാ
നൊരുമ്പെട്ടുചെന്നൂതദാ കംസവൈരി
കരഞ്ഞോടിവേഗേന സർപ്പേന്ദ്രതൽപേ
കരേറിക്കിടന്നീടിനാന്യ ബാലൻ . 12 : 69

കളിപ്പുഞ്ചിരിക്കൊഞ്ചലും തൂകിമെല്ലെ --
ക്കളിപ്പാൻ വിളിച്ചാനളിച്ചാർത്തു വർണ്ണൻ .
വെളിച്ചത്തുനിന്നാശ്രമണ്ടിത്തിരിച്ചാ --

നൊളിച്ചാനൊരേടത്തൊരുണ്ണിക്കിശോരൻ . 12 : 70

പടുപ്രേമസംഫുല്ലനാംമല്ലവൈരി
പിടിച്ചങ്ങെടുക്കാനടുക്കുന്ന നേരം
മുഴങ്കാലുകുത്തിത്തിരിച്ചാനൊരുണ്ണീ
വഴങ്ങാതെ നീന്തിഗ്ഗമിച്ചാനൊരുണ്ണി . 12 : 71

ഗമിപ്പാനൊരുണ്ണിക്കുമില്ലിച്ഛയെന്ന --
ങ്ങറിഞ്ഞോരുനേരം ഭുജംഗശായി
കുറഞ്ഞോരുമായാവിമോഹം വരുത്തി --
പ്പറഞ്ഞു ' ഗമിച്ചാലു ' മെന്നാസ്ഥയോടേ . 12 : 72

അന്നേരം തരസാ നടന്നിതു നട --
ക്കാവുന്ന ബാലാഗ്രജൻ
പിന്നാലെത്തദനന്തരൻ, തദനുജൻ
ഭ്രാതാവതോ, സ്യാനുജൻ
മന്ദം പിച്ചനടന്നുമേകനപരൻ
മെല്ലെപ്പിടിച്ചെത്തിനാ --
നന്യൻ മുട്ടുകൾ കുത്തിമററവനഹോ
നീന്തിത്തിരിച്ചാൻ ദ്രുതം . 12 : 73

ശ്രീകൃഷ്ണൻെറ പദാരവിന്ദനികടേ
ചുററും ചുഴന്നീടിനാ --

രേകാന്തേ ജനനീഗൃഹാദി സകലം
ചിന്തിച്ച കൌതുഹലാൽ
ഏവം തത്ര വരുന്ന വിപ്രസുതരെ
ക്ഷിപ്രം കരേററീ രഥേ
ഗോവിന്ദൻ ബതപാർത്ഥനും മധുരിപും
നത്വാ നടന്നീടിനാർ . 12 : 74

സമ്പ്രാപ്യദ്വാരകായാം പുരിധരണീസുരേ --
ന്ദ്രൻെറ ഗേഹംപ്രവേശി --
ച്ചമ്പോടാനന്ദദായീ മുഹുരപിച മഹാ --
ബ്രാഹ്മണ ബ്രാഹ്മണീഭ്യാം
ദത്വാസൌ പത്തുപുത്രാനപി മുരരിപുതാൻ
പാണ്ഡുപുത്രേണ സാകം
ലബ്ധ്വാശീർവ്വാദഭേദാനവനീസുരകൃതാ--
നച്ചകൈരുദ്ദി ദീപേ . 12 : 75

തേജസ്സുമായുസ്സുമഹോയശസ്സു --
മോജസ്സു മൈശ്വർയ്യമെന്നുവേണ്ടാ
സർവ്വം ഭവാന്മാർക്കു ഭവിക്കുമെന്ന --
ങ്ങൂർവ്വീസുരാധീശനനുഗ്രഹിച്ചൂ . 12 : 76

എടുക്കുന്നു പുത്രാൻ പലപൊഴുതു
താതൻ ജനനിയും

തുടയ്ക്കുന്നൂ കണ്ണീനൊഴുകുമതി --
സന്തോഷസലിലം
കൊടുക്കുന്നു പാലും കളുളമവില്ലു --
മന്നം ച മധുരം
നടക്കുന്നൂ ബന്ധുക്കളുടെ ഭവനേ
ഭൂസുരവരൻ. 12 : 77

ഏവം സന്താനലാഭപ്രമുദിതമതിയാം
ഭൂസുരേന്ദ്രം വണങ്ങി --
ദ്ദേവൻ ദേവാരിവൈരി സമധിഗത സമ --
സ്താർത്ഥനാം പ്ർത്ഥനോടേ
സാനന്ദം ദ്വാരവത്യാമഭിമതയിതാ --
ജാതലീലാനുകൂലം
ദീനാതങ്കാപഹാരി സുഖമവസദയം
വേദകന്ദം മുകുന്ദൻ . 12 : 78

ഭൂമിഭാരം ശമിപ്പിച്ചഴകൊടു സകല --
ബ്ബ്രാഹ്മണാദി പ്രജാനാം
ക്ഷേമം സമ്പാദ്യ സമ്പൽക്കര സരസമഹാ --
ധർമ്മശർമ്മൈകലോലൻ
ഭാമാവൈദർഭിമാരോടനുദിനമൊരുമി --
ച്ചാത്മഗേഹേ രമിച്ചോ --
രാമോദാനന്ദധാമാ മമ ദിശതുഭൂംശം

മംഗലം ശാർങ്ങപാണി: 12 : 79

ഇക്കാവ്യം കൃഷ്ണലീലാമൃത കഥനമഹാ --
പാവനം ഭാവനീയം
തൽക്കാരുണ്യം ലഭിപ്പാനൊരു പെരുവഴിയെ --
ന്നോർത്തു മർത്ത്യൻ ഗ്രഹിച്ചാൽ
ഉൾക്കാമ്പിൽ ബ്ബോധമുണ്ടാ മഖിലദുരിതവും
നഷ്ടമാമിഷ്ടമാകും
സൽക്കീർത്തിസ്ഫൂർത്തിയുണ്ടാമവനവികലമാം
മോക്ഷവുംസംഭവിക്കും . 12 : 80

(പന്ത്രണ്ടാം സർഗ്ഗം സമാപ്തം)

---------------------------------------

** ശ്രീ കൃഷ്ണചരിതം മണിപ്രവാളം സമാപ്തം **

---------------------------------------------------

** ഓം ശ്രീ കൃഷ്ണ പരമാത്മനേ നമ: **

~~~~~~~~~~~~~~~~~~~~~~~~~~~~
~~~~~~~~~~~~~~~~~~~~~~~~~~~~